

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 16 THE ONLINE OFFICIAL NEWS BULLETIN 2025 April 17


## SEASON OF THE RESURRECTION ഉയിർപ്പുകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| | HEVORO WEEK | | HEVORO WEEK | | HEVORO WEEK | |
| 20 | 21 | 22 | 23 | 24 | 25 | 26 |
| Qyomto Easter Resurrection Sunday | Comme. of Mawdyane 231st Mem. Yuhanon Mar Ivanios Episcopa (Chengannur) | 337th Mem. of Mar Thoma III (Kadambanad St. Thomas Cathedral) | Comme. of St. George the Great Martyr | | Comme. of St. Mark the Evangelist Comme. Confessors of Faith 355th Mem. of Mar Thoma I (Ankamaly Cheriya Palli) | |
| 8 1 | 2 | 3 | 4 | 5 | 6 | 7 |
| | Hevoro Monday | Hevoro Tuesday | Hevoro Wednesday | Hevoro Thursday | Hevoro Friday | Hevoro Saturday |



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മാതൃ ദേവാലയമായ വാഴൂർ പള്ളിയിൽ ഓശാന ശുശ്രൂഷകൾക്ക് മുഖ്യകാർമ്മികത്വം വഹിച്ചു.



ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 12–ാമത് ഓർമ്മപ്പെരുന്നാൾ ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ ആചരിച്ചു.



Palm Sunday service led by Dr Yuhanon Mar Diascoros at St. George Indian Orthodox Church, Brisbane.



Pesaha Service by Dr Geevarghese Mar Yulios at Malankara Gregorian Pilgrim Centre, Melbourne.



പരിശുദ്ധ കാതോലിക്ക ബാവാ മാതൃ ദൈവാലയമായ വാഴൂർ സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽ കാൽ കഴുകൽ ശുശ്രൂഷ നടത്തി.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department




**നാം കടന്നുപോകേണ്ടിവരുന്ന ഒരു സംഘർഷ ഭൂമികയും നമ്മെ അത്രമേൽ അസ്വസ്ഥരാക്കേണ്ടതില്ല. മറിച്ച്, അന്തരാത്മാവിനെ ചൂഴുന്ന എത്രയോ മാലിന്യങ്ങൾ ഇനിയും കൊഴിഞ്ഞു വീഴാനുള്ള അതിശക്ത പ്രഹരങ്ങളായിത്തന്നെ വേണം നാമതിനെ സ്വീകരിപ്പാൻ.**

## സഖറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്താ

കുരുക്ഷേത്ര യുദ്ധവിജയത്തിനു ശേഷം മഹാപ്രസ്ഥാനത്തിനൊരുങ്ങുന്ന യുധിഷ്ഠിര മഹാരാജാവ്, രാജ്യം ധനം പിതാവ് പുത്രൻ എന്നീ നിസ്സാര വിഷയങ്ങളെ മുൻനിർത്തി ജനങ്ങൾ ചെയ്യുന്ന കടുംകൈകളെയും തൻനിമിത്തം അവർ അനുഭവിക്കേണ്ടി വരുന്ന ഐഹികങ്ങളും പാരത്രികങ്ങളുമായ ദുഃഖങ്ങളെപ്പറ്റിയും അദ്ദേഹം ഗാഢമായി വിചാരം ചെയ്തു.

വിചാരവൈരാഗ്യത്താൽ ഉദ്ധിതനാകുന്ന അദ്ദേഹം ഹിമാലയത്തിലേക്ക് നടകൊള്ളുന്നു. തന്റെ സഹോദരങ്ങളും ദ്രൗപദിയും അദ്ദേഹത്തെ അനുധാവനം ചെയ്യുന്നു. സ്വാമി തപോവനം 'ഹിമഗിരി വിചാരത്തിൽ' ഈ ഭാഗം വർണ്ണിക്കുന്നത് ഇപ്രകാരമാണ്. "കാലമാകുന്ന കാള സർപ്പത്താൽ ഗ്രസിക്കപ്പെടുന്ന ഈ ലോകത്തിന്റെ അസ്ഥിരതയെപ്പറ്റി ധർമ്മപുത്രൻ അത്യധികം വിചാരമഗ്നനായിത്തീർന്നു."

മഹാപ്രസ്ഥാനം വഴിക്ക് ഐഹിക വ്യവഹാരങ്ങളെ അവസാനിപ്പിക്കുവാൻ അദ്ദേഹം മനസ്സുകൊണ്ടുറച്ചു. എഴുന്നേറ്റ് പുറപ്പെട്ടു. ഭ്രാതൃപ്രഭൃതികളായ അനുജന്മാരും ദ്രൗപദിയും അദ്ദേഹത്തെ അനുഗമിച്ചു. ഹിമാലയത്തിന്റെ ഹൃദയദേശത്തിൽ കൂടി വടക്കോട്ട് വടക്കോട്ട് അവർ പ്രയാണം ചെയ്തു തുടങ്ങി. ബദരി ആശ്രമത്തെ അതിലംഘിച്ചുകൊണ്ട് അവർ മേൽപ്പോട്ട് പ്രയാണം ചെയ്തു. ദ്രൗപദി ഇതാ നിലത്ത് പതിച്ചുവെന്ന് ഭീമൻ പറഞ്ഞു. ധർമ്മപുത്രർ തിരിഞ്ഞു നോക്കാതെയും തന്റെ ഗതിവേഗം തടസ്സപ്പെടുത്താതെയും മറുപടി നൽകി.

അർജ്ജുനനിൽ അവൾക്കുള്ള പക്ഷപാതമാണ് അതിന്റെ കാരണം! അചിരേണ സഹദേവന്റെ പതനവാർത്തയും ഭീമൻ അറിയിച്ചു. തന്നെപ്പോലെ ബുദ്ധിമാൻ ആരുമില്ലെന്നുള്ള അഭിമാനമാണ് അവന്റെ പതനഹേതു എന്നുത്തരം പറഞ്ഞുകൊണ്ട് നിശ്ചിന്തനായി പിന്നെയും ധർമ്മപുത്രൻ യാത്ര തുടർന്നു. ഇങ്ങനെ സർവ സഹോദരന്മാരുടെയും പതനം നിമിത്തം നിസ്സഹായനായിത്തീർന്ന യുധീഷ്ഠിരൻ ഒറ്റയ്ക്കായി. മനുഷ്യരുടെ സഞ്ചാരം മാത്രമല്ല, പ്രാണിമാത്രത്തിന്റെ സഞ്ചാരം പോലും വിരുദ്ധമായിരിക്കുന്ന ആ ഹിമാദ്രിശൃംഗത്തിൽ പിന്നോട്ടു തിരിഞ്ഞുനോക്കാതെ മുന്നോട്ടുതന്നെ അദ്ദേഹം നടന്നുകൊണ്ടിരുന്നു.

ശരിക്കും സ്വർഗാരോഹണപാതയിൽ ഒരു പക്ഷപാതവും ഉള്ളിൽ പാടില്ല. ഒരുതരം ദുരഭിമാനങ്ങളും ചേരില്ല. ആരോഹണ വഴിയിൽ, ഉന്നത ബോധ്യങ്ങളിലേക്കും അതീന്ദ്രയമായ തുംഗാനുഭവങ്ങളിലേക്കുമുള്ള ക്രിസ്തുശിഷ്യന്മാരുടെ ആരോഹണത്തിൽ, എത്രയെത്ര അസത്തുക്കളാണ് അവരുടെ സത്തയിൽ നിന്നും ഗുരു അടർത്തി മാറ്റിയത്.

ഉത്ഥാന പിറ്റേന്നു മുതൽ സ്വർഗാരോഹണം വരെയുള്ള നാൽപതു നാളുകളിൽ അവരോടൊപ്പമിരുന്ന ഓരോ നേരവും ഉത്ഥിതന്റെ മനസ്സാണ് അവൻ അവരിലേക്ക് പകർന്നുകൊണ്ടിരുന്നത്. ക്രിസ്തു മനസ്സിലേക്കാണ് താൻ അവരെ ഉണർത്തുക. ഭയചകിതരായി വാതിലടച്ചിരുന്ന ശിഷ്യർക്ക് നടുവിൽ മംഗളാശംസയുമായി അവനെത്തുന്നു. അടയ്ക്കപ്പെട്ട ഹൃദയങ്ങളിൽ സമാധാനത്തിന്റെ വാതിൽ തുറക്കുന്നവൻ. വങ്കത്തരങ്ങൾ കൊണ്ടും അകാരണഭീതി കൊണ്ടും നാം സ്വയം അടച്ചു പൂട്ടിയ ഹൃദയം തുറക്കലാണ് ക്രിസ്തുമനസ്സിലേക്കുള്ള ഉണർവ്.

പിന്നീടെത്തിയത് കടൽക്കരയിലാണ്. വീണ്ടും മീൻപിടുത്തത്തിനു പോയി നിരാശയിലാണ്ട പഴയ സഖാക്കളോട് ചോദിക്കുന്നത്, Do you have something fresh? എന്നാണ്. പഴയതൊന്നും അവൻ കണക്കിടുന്നില്ല. ഇപ്പോൾ നിന്റെ മനസ്സെന്താണ്? ആഴത്തിൽ വലതുവശത്ത് വലയിറക്കാനും അവൻ പറഞ്ഞു. അവർ കേട്ടു. തച്ചൻ മുക്കുവനെയാണ് വീശാൻ പഠിപ്പിക്കുന്നതെന്നോർക്കണം. ആല്യീറ ഹീഴശര ആണ് ഇവിടെ കാര്യങ്ങൾ. യുക്തിക്കതീതമായി നീ എന്നെ അനുസരിക്കാൻ തയ്യാറുണ്ടോ എന്നാണ് വിവക്ഷ.

ഒരു മുൻവിധിയും കൂടാതെ നീ ഇപ്പോഴും എന്നെ സ്നേഹിക്കുന്നുവോ എന്നാരായുന്ന സ്നേഹവുമാണ് ശീമോന് ക്രിസ്തുമനസ്സ്. ഒടുവിൽ എമ്മാവൂസിലേക്ക് പോയ ശിഷ്യരുടെ കണ്ണുതുറന്ന കഥയാണ്. കൂടെ നടന്ന് വചനം മുറിച്ചും അപ്പം മുറിച്ചും അവരുടെ കണ്ണുതുറന്നു. സത്യമായും അസാധാരണമായ ക്ഷമയോടെ ഒപ്പമിരുന്ന് കണ്ണു തെളിച്ചെടുക്കുന്നതാണ് സഖേ ഉത്ഥിതന്റെ മനസ്സ്. Ressurrected mind. പിന്നീട് ഫീലിപ്പോസൊക്കെ എത്യോപ്യന് കൂട്ടുപോയ ചരിതംപോലെ അപ്പസ്തോല പ്രവൃത്തികളിൽ അതെത്രവട്ടം അവരിൽ തെളിഞ്ഞുവരുന്നുണ്ട്. അതിനവർ കടന്നുപോയ കുരുക്ഷേത്രമെത്ര ഭീകരമാണ്.

പൗലോസെഴുതിയ പോലെ, ഏറെ വട്ടം തടവിലായി, അനവധി അടികൊണ്ടു, കല്ലേറേറ്റു. നദികളിലെ ആപത്ത്, സ്വജനങ്ങളാലുള്ള ആപത്ത്, ജാതികളാലുള്ള ആപത്ത്, കടലിലെ ആപത്ത്, പട്ടണത്തിലെ ആപത്ത്, കള്ളസഹോദരന്മാരാലുള്ള ആപത്ത്, അധ്വാനം, പ്രയാസം, പലവട്ടം ഉറക്കിളപ്പ്, ദാഹം, പലവട്ടം പട്ടിണി, ശൈത്യം, നഗ്നത... ഇങ്ങനെയുള്ള അസാധാരണ സംഗതികളോടൊപ്പം ദിവസേന സഭയെക്കുറിച്ചുള്ള ചിന്താഭാരം എന്ന തിരക്കും ഉണ്ടെന്നത്രേ അയാൾ പറയുക.

വെറും സാധാരണക്കാരായ ആ മനുഷ്യർ ഇങ്ങനെ അവനെ വിട്ടു പിരിയാതെ അവനോടൊപ്പം നടന്നുനടന്നാണ് അവനിലേക്കൊരു വഴി തെളിച്ചെടുത്തത്. നാം കടന്നുപോകേണ്ടിവരുന്ന ഒരു സംഘർഷ ഭൂമികയും നമ്മെ അത്രമേൽ അസ്വസ്ഥരാക്കേണ്ടതില്ല. മറിച്ച്, അന്തരാത്മാവിനെ ചൂഴുന്ന എത്രയോ മാലിന്യങ്ങൾ ഇനിയും കൊഴിഞ്ഞു വീഴാനുള്ള അതിശക്ത പ്രഹരങ്ങളായിത്തന്നെ വേണം നാമതിനെ സ്വീകരിപ്പാൻ. നല്ലയാഴത്തിൽ കിളയ്ക്കാതെയെങ്ങനെയാണ് സഖാവേ നമ്മിലൊരു പറുദീസ പൂവിടുക.

❑

ലേഖനം

# കടമറ്റം ഓനൻകുഞ്ഞ്: സഹദാ മരണത്തിന്റെ അൻപതാണ്ട്

## സഖറിയാ പെരുമ്പടവം

മലങ്കര സഭയുടെ സ്വയംശീർഷകത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും ചരിത്രത്തിന് പിന്നിൽ വിശ്വാസാസികളുടെ ധീരോധാത്തമായ പോരാട്ടങ്ങളുടെയും സഹനത്തിന്റെയും ഒരിക്കലും വിസ്മരിക്കാനാവാത്ത ചരിത്രമുണ്ട്. *കൊണ്ടും കൊടുത്തും* വളർന്നു വന്ന നസ്രാണി സമൂഹത്തെ *വിശ്വാസവിധേയത്വം* എന്ന മലർപ്പൊടികാണിച്ച്; അടിമത്വത്തിന്റെ കൂച്ച് വിലങ്ങിട്ട് തളയ്ക്കാൻ ശ്രമിച്ച റോമാപ്പടയോടും സിറിയാപ്പടയോടും ക്രിസ്തുവിൽ ജനിപ്പിച്ച മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും മാത്രം ആശ്രയമാക്കി പോരാടി തന്നെ നേടിയെടുത്ത മലയാങ്കരയുടെ നസ്രാണി വീരചരിതം ഇന്നും കാലികപ്രസക്തമാണ്. *ലബനോൻ താഴ്വാരങ്ങളിൽ നിന്ന് രാത്രികാലങ്ങളിൽ ലഭിക്കുന്ന സ്ഥാനമാനമേനികൾകൊണ്ട്* ഈ ചരിതം തിരുത്തിക്കുറിക്കുവാൻ സാദ്ധ്യമല്ല എന്നത് സുവ്യക്തമാണ്. ആനുകാലികമായി നടക്കുന്ന വാഴ്ത്തുപാട്ടുകളും സ്ഥാനലബ്ദികളും *മർക്കടഗർദ്ദഭന്യായം* കണക്കുമാത്രമാണെന്നത് ഏറെ വൈകാതെ തന്നെ സമൂഹം തിരിച്ചറിയും. കാരണം; മാർത്തോമ്മായുടെ മലങ്കരയിലെ മാർഗ്ഗത്തിന് ക്രിസ്തുതുല്യം ബലിയായ സത്യവിശ്വാസികളുടെ രക്തം ഈ സഭയ്ക്കുവേണ്ടി നിൽക്കുന്നുണ്ട് എന്നതുതന്നെയാണ്.

1970-കൾ മലങ്കരസഭാചരിത്രത്തിലെ വിഘടനസ്വഭാവത്തിന്റെ രണ്ടാം മൂർത്തീഭാവത്തിന്റെ സുപ്രധാനകാലഘട്ടമാണ്. 1975 ഫെബ്രുവരി 16-ന് നിരണം പള്ളിയിൽ വച്ച് 5 മേൽപ്പട്ടക്കാരെ വാഴിക്കുകയും അതേവർഷം ഓഗസ്റ്റ്-സെപ്റ്റംബർ മാസങ്ങളിൽ പ.ഔഗേൻ പ്രഥമൻ ബാവാ മലങ്കര മെത്രാപ്പോലീത്താ -കാതോലിക്കാ സ്താനങ്ങൾ ത്യജിക്കുകയും പ. മാത്യൂസ് പ്രഥമൻ ബാവാ കാതോലിക്കാ സ്ഥാനത്തേക്ക് അവരോധിതനാവുകയും, ഡിസംബർ 08-ന് പ. ഔഗേൻ പ്രഥമൻ ബാവാ കാലം ചെയ്യുകയും, തെയ്തു. ഒരു പുതിയ നേതൃനിര മലങ്കര സഭയിൽ ഉടലെടുത്തത് വിഘടിതവിഭാഗത്തിന് കനത്ത് ആഘാതമാണ് സൃഷ്ടിച്ചത്. അക്കാലത്ത് തന്നെ *പെരുമ്പിള്ളി* ഫാ. ഗീവർഗീസിന്റെയും, *ചെറുവള്ളി* ഫാ. തോമസിന്റെയും *അനധികൃതമായ മെത്രാൻ സ്ഥാനലബ്ധിയും* സഭയുടെ വടക്കൻ മേഖലയിൽ ആഴമായ കോളിളക്കത്തിനും കക്ഷിമാത്സര്യത്തിനും വഴിയൊരുക്കിയിരുന്നു. ആളുകളെ ഒപ്പംനിർത്താൻ നടത്തിയ ഏതു *ഏതുതരം നാട്യത്തിനും* പ്രഗത്ഭരായ ഇവരുടെ കൗശലത്തിൽ അനേകർ വഴിപ്പെട്ടു എന്നതും ഒരു സത്യമാണ്. നിലനിൽപ്പിനുവേണ്ടിയുള്ള പ്രസ്തുത വ്യക്തികളുടെ രാപകലില്ലാത്ത അധ്വാനം വല്ലാത്ത കക്ഷിവൈരവും പള്ളികളിൽ രൂക്ഷമായ പ്രശ്നങ്ങൾക്കും വഴിയൊരുക്കി.

ഈ അവസരത്തിലാണ് നവാഭിഷിക്തരായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവയ്ക്കും അഭിനവ മെത്രാപ്പോലീത്താമാർക്കും അന്നുവരെ കേരളം കണ്ടതിൽ വച്ച് ഏറ്റവും രാജോചിതമായ സ്വീകരണം 1976 ഫെബ്രുവരി 15-ന് എറണാകുളം പട്ടണത്തിൽ വച്ച് നൽകിയത്. ഈ സ്വീകരണത്തിന്റെ റിപ്പോർട്ട് ആ മാസത്തെ മലങ്കരസഭാ മാസികയിൽ വന്ന വാർത്ത ഇപ്രകാരമാണ്; *മലങ്കരസഭയുടെ ശക്തിപ്രകടനം: പ. ബാവാ തിരുമേനിക്ക് എറണാകുളത്തു അത്യുജ്ജ്വല സ്വീകരണം:*"*പരിശുദ്ധ മാർ തോമ്മാശ്ലീഹായുടെ പിൻഗാമിയും കിഴക്കിന്റെ കാതോലിക്കോസും മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനും മലങ്കര മെത്രാപ്പോലീത്തായുമായി പരിശുദ്ധ തോമാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന മോറാൻ മാർ ബസ്സേലിയോസ് മാർ തോമാ മത്യൂസ് പ്രഥമൻ തിരുമേനിക്കും മലങ്കരസഭയിലെ അഭിനവ മെത്രാപ്പോലീത്തന്മാർക്കും എറണാകുളം പട്ടണം ദർശിച്ചിട്ടുള്ള തിൽവച്ച് ഏറ്റവും ഹൃദ്യവും അത്യന്തം ആവേശകരവുമായ ഒരു സ്വീകരണമാണ് 1976 ഫെബ്രുവരി 15-ാം തീയ്യതി ഞായറാഴ്ച സായാഹനത്തിൽ നല്കപ്പെട്ടത്" എന്നും സഭാപിതാക്കന്മാർക്ക് സ്വാഗതമാശംസിക്കുന്ന ആർപ്പുകളാലും ബാനറുകളാലും അലങ്കാരമുഖരിതമായ ഒരു ദേശീയഉത്സവപ്രതീതി ജനിപ്പിച്ചിരു കൊച്ചിനഗരം അതിരാവിലെതിതന്നെ ജനസമുദ്രമായി മാറിക്കഴിഞ്ഞിരുന്നു. ... കോട്ടയം എം.ഡി. സെമിനാരിയിൽനിന്നു നൂറു കണക്കിനു കാറുകളുടെ അകമ്പടിയോടുകൂടി പ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായയും അഭിനവ മെത്രാന്മാരായ പൗലൂസ് മാർ ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, സ്തേഫാനോസ് മാർ തേവോദോസിയോസ്, ജോസഫ് മാർ പക്കോമിയോസ്. എന്നിവരെയും ഘോഷയാത്രയായി എറണാകുളത്തേക്ക് എതിരേറ്റത്... ഏറ്റുമാനൂർ, കൂത്താട്ടുകുളം, മൂവാറ്റുപുഴ, കോലഞ്ചേരി, തൃപ്പൂണിത്തുറ വഴിക്കാണു ഘോഷയാത്ര 3.30 നു നഗരാതിർത്തിയായ എറണാകുളത്തെത്തിയത്...*



കേരളത്തിലെ കോൺഗ്രസിന്റെ മുഖപത്രമായിരുന്ന വീക്ഷണം, മലയാള മനോരമ ദിനപത്രം എന്നിവരുടെ റിപ്പോർട്ടുകൾ ഇതിനെ സാക്ഷിക്കുന്നു. "*മലങ്കരയുടെ വിവിധ ഭാഗങ്ങളിൽനിന്ന് ആയിരക്കണക്കിനു വാഹനങ്ങളിലായി എത്തിയ സഭാമക്കൾ സഭയുടെ ഇന്നത്തെ ബലമായ നേതൃത്വത്തിലും സത്യവിശ്വാസങ്ങളിലും തങ്ങളുടെ പിൻതുണ അരക്കിട്ടുറപ്പിച്ചു*" – വീക്ഷണം.

"*ഇന്നലെ നടന്ന ഈ സ്വീകരണഘോഷയാത്ര എറണാകുളം പട്ടണത്തിൽ ആദ്ധ്യാത്മികചൈതന്യ ത്തിന്റെ പ്രകാശം പരത്തി എന്നും ഈ പുരാതന നഗരം അടുത്തകാലത്തു കണ്ടിട്ടുള്ളതിൽവച്ചേറ്റം വലിയ ആദ്ധ്യാത്മികറാലി പൂർണ്ണമായും വടക്കൻ ഭദ്രാസനങ്ങളുടെ ആഭിമുഖ്യത്തിലാണ് നടന്നത്. അറബിക്കുട ലിൽ ആർത്തിരമ്പിക്കൊണ്ടിരുന്ന അലമാലകൾക്കു സമാനമായി ഏറണാകുളത്തെ എല്ലാ റോഡുകളിലും പ്രവാഹംപോലെ ജനലക്ഷങ്ങൾ ഇർമ്പിക്കയറിക്കൊണ്ടിരുന്നു. ഇത്രയേറെ മോട്ടോർ വാഹനങ്ങൾ പങ്കെടുത്തമൊരു സ്വീകരണഘോഷയാത്ര ഇതിനുമുമ്പ് എറണാകുളം ദർശിച്ചിട്ടില്ല*" – മലയാള മനോരമ.

വടക്കൻ ഭദ്രാസനങ്ങളുടെ ആഭിമുഖ്യത്തിൽ നടത്തിയ ഈ സ്വീകരണം അന്നത്തെ ഭരണസംവിധാനത്തെപ്പോലും പിടിച്ചുലയ്ക്കത്തക്ക ബ്രഹത്തായിരുന്നു. അത് ഇന്ന് ഏതെങ്കിലും *പുതിയ കുരിശുകളിൽ പെയ്ഡ് പബ്ലിസിറ്റിയിൽ* നടത്തപ്പെടുന്ന *വാഴ്ച്ചപുകഴ്ച്ചകൾ* പോലെയായിരുന്നില്ല. ഈ സമ്മേളനം വിഘടിതവിഭാഗത്തിന് വല്ലാത്ത ക്ഷതമാണ് അന്നുണ്ടാക്കിയത്. തന്മൂലമുണ്ടായ വൈരമാണ് പിന്നീട് നടന്ന നിഷ്ഠൂരമായ കൊലപാതകത്തിലേക്ക് വഴിതെളിച്ചത്. മഹാസമ്മേളനത്തിൽ പങ്കെടുക്കുവാൻ കടമറ്റം ഇടവകയിൽ നിന്ന് വലിയ മൂന്ന് ലോറികളിലാണ് അന്ന് വിശ്വാസികൾ എറണാകുളത്തിന് പുറപ്പെട്ടത്. വാഹനം പുത്തൻകുരിശ് കഴിഞ്ഞ് വരിക്കോലി പള്ളിയുടെ പരിസരത്തായി എത്തിയപ്പോൾ വിഘടിതവിഭാഗം ഗുണ്ടകൾ വാഹനത്തിന് കരിങ്കൊടി കാണിക്കുകയും പുലഭ്യം പറയുകയും വധഭീഷണി മുഴക്കുകയും ചെയ്തു. തുടർന്ന് വണ്ടി തടയാൻ ശ്രമിച്ചെങ്കിലും അത് വിഫലമായി, കടമറ്റംകാർ സമ്മേളനത്തിൽ സാഘോഷം പങ്കെടുക്കുകയും ചെയ്തു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




**മലങ്കരസഭയുടെ ഇന്നയോളമുള്ള ചരിത്രത്തിൽ ഓനൻകുഞ്ഞിനും മുമ്പും പിമ്പുമായി അനേകർ ഈവിധം പാത്രിയർക്കീസ് വിഭാഗത്തിന്റെ മനഃപൂർവ്വമായ നരഹത്യയ്ക്ക് വിധേയമായിട്ടുണ്ട്. പൊനോടത്ത് മത്തായി കത്തനാർ, ചാലിൽ കോര, വർക്കി ആശാൻ (ആനപാപ്പി), തോട്ടപ്പാട്ട് കുര്യാക്കോസ്, മലങ്കര വർഗീസ് തുടങ്ങിയവർ വിഘടിത വിഭാഗത്താൽ സഹദാമരണം പ്രാപിച്ചവരാണ്.**

സമ്മേളനാനന്തരം വിഘടിതവിഭാഗത്തിന്റെ വധഭീഷണിയുണ്ടായിരുന്നതിനാൽ മൂന്ന് ലോറികളിൽ രണ്ട് ലോറികൾ മാമലയിൽ നിന്ന് തിരിഞ്ഞ് തിരുവാണിയൂർ ചുറ്റിയും പട്ടിമറ്റം വഴിയും തിരിച്ചുപോന്നു. ഒരു വണ്ടി തിരിയാതെ നേരം ഏറെ വൈകിയതിനാൽ പ്രശ്നങ്ങൾ ഉണ്ടാകില്ല എന്ന പ്രതീക്ഷയിൽ പോയവഴിയെ തന്നെ തിരിച്ചു പോന്നു. ആ വണ്ടിയിലായിരുന്നു കടമറ്റം ഇടവകയിൽപെട്ട കരവട്ടെ മംഗലത്ത് വീട്ടിൽ *കുര്യാക്കോ യോഹന്നാൻ* എന്ന് പേരായ *ഓനൻകുഞ്ഞ്* യാത്ര ചെയ്തിരുന്നത്. എറണാകുളം ജില്ലയിൽ മൂവാറ്റുപുഴ താലൂക്കിൽ രാമമംഗലം പഞ്ചായത്ത് കരവട്ടെ മംഗലത്ത് വീട്ടിൽ കുര്യാക്കോ, അന്നമ്മ ദമ്പതികളുടെ ഏഴുമക്കളിൽ ഏറ്റവും ഇളയവൻ ആയി 1951 ഓഗസ്റ്റ് മാസം 11-ന് ജനിച്ച ഓനൻകുഞ്ഞ് ഊരമന ഗവൺമെന്റ് ഹൈസ്കൂളിൽ ഏഴാം ക്ലാസ് വരെ പഠിച്ചു കുടുംബ കാര്യങ്ങൾ നോക്കി നടത്തുകയും ആത്മീയ കാര്യങ്ങളിൽ വ്യാപൃതമായിരുന്നു. അവിവാഹിതനായിരുന്ന അദ്ദേഹം സഭാ കാര്യങ്ങളിൽ ഏറെ തല്പ്പരനായിരുന്നു. മഹാസമ്മേളനത്തിൽ പിതാക്കന്മാർക്ക് മംഗളങ്ങൾ ആർത്ത് വിളിച്ചു ഏറെ താലപര്യത്തോടും ഉത്സാഹത്തോടും കൂടിയാണ് അന്ന് ആ ചെറുപ്പക്കാരൻ പങ്കെടുത്തത്.

വലിയ ലോറിയിൽ കഴക്കാലുകൾ വച്ച് കട്ടി ഒരു പന്തൽപോലെ ക്രമീകരിച്ചാണ് അന്ന് അവർ യാത്ര ചെയ്തത്, വശങ്ങൾ തുറന്നിരുന്നു. ക്ഷീണിതനായിരുന്ന ഓനൻകുഞ്ഞ് ലോറിയുടെ ഏറ്റവും പിൻഭാഗത്തെ കാലിൽ പിടിച്ച് അല്പം മയക്കത്തിലായിരുന്നു മടക്കയാത്ര. ലോറി മാമല, ശാസ്താംമുഗൾ ഇറക്കത്തിലൂടെ പോരുന്ന വഴിയിൽ വച്ച് പൊടുന്നനെയാണ് ഇഷ്ടികകളും പാറകക്ഷണങ്ങളും ശരവേഗത്തിൽ ലോറിയിലേക്ക് പതിച്ചു. പിറകിൽ ചാരി നിന്നിരുന്ന ഓനൻകുഞ്ഞിന്റെ തലയിലേക്ക് ഒരു ഇഷ്ടിക പതിക്കുകയും പൊടുന്നനെ റോഡിലേക്ക് അദ്ദേഹം മറിഞ്ഞുവീഴുകയും ചെയ്തു. കല്ലേറിന്റെ ആഘാതത്തിലും വീഴ്ച്ചയിലും തൽക്ഷണം അദ്ദേഹം മരണപ്പെട്ടു. ലോറി അലപ്പം മുന്നോട്ട് പോയിരുന്നു, മറ്റു സഹയാത്രികർ ഓടി വന്നപ്പോൾ റോഡരികിലെ ഒരു വീടിന്റെ തിണ്ണയിൽ കിടത്തിയിരിക്കുന്ന കാഴ്ച്ചയാണ് അവർ കാണുന്നത്. വിഘടിതവിഭാഗം അപ്പോഴെക്കും ഓടി മറഞ്ഞിരുന്നു. ആദ്യം കോലഞ്ചേരി ആശുപത്രിയിലും പിന്നീട് എറണാകുളം മെഡിക്കൽ കോളജിലേക്കും കൊണ്ടുപോയി, അവിടെ വച്ചാണ് മരണം സ്ഥിതീകരിക്കുന്നത്. ഈ സംഭവത്തിന് ദൃക്സാക്ഷിയും അന്ന് ഓനൻകുഞ്ഞിനോടൊപ്പം സഹയാത്രികനും പിന്നീട് ഈ സംഭവവുമായി ബന്ധപ്പെട്ട കേസിൽ സാക്ഷിയുമായ ജോർജ്ജ് പൂന്തയിൽ ഏറെ വികാരനിർഭരനായാണ് ഈ സംഭവം ലേഖകനോട് വിവിരിച്ചത്. *1976 ഫെബ്രുവരി 15-ന്* രാത്രിനേരമാണ് പരിശുദ്ധ സഭയ്ക്ക് വേണ്ടി കേവലം 25 വയസ്സ് മാത്രം പ്രായമുള്ള ഓനൻകുഞ്ഞ് സഹദാമരണം പ്രാപിക്കുന്നത്.

അദ്ദേഹത്തിന്റെ മൃതസംസ്ക്കാരം പരിശുദ്ധസഭയുടെ പൂർണ്ണ ആദരവുകളോടുകൂടി, പ. ബാവാ തിരുമേനിക്ക് വേണ്ടി ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ജോസഫ് മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്താമരുടെയും അനേകം വൈദികരുടെയും വലിയ ജനസാഗരത്തിന്റെയും സാന്നിദ്ധ്യത്തിൽ കടമറ്റം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ സെമിത്തേരിയിൽ കബറടക്കി. പ. ബാവാ തിരുമനസ്സുകൊണ്ട് കൂടുംബത്തിന് അക്കാലത്തെ വലിയൊരു തുക നൽകി സഹായിക്കുകയും ചെയ്തു. കൂടാതെ അനേകർ ആ കുടുംബത്തിന് സാഹായഹസ്തം നീട്ടി. കടമറ്റം പള്ളിത്താഴത്ത് ഈ കൊടുംക്രൂരതയ്ക്കും പാത്രിയർക്കീസ് വിഭാഗത്തിന്റെ അധാർമ്മിക പ്രവർത്തനങ്ങൾക്കും എതിരെ പ്രതിഷേധസമ്മേളനവും സംഘടിപ്പിച്ചു. 1976 മാർച്ച് 09-ന് സമ്മേളിച്ച മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റിയിൽ ഫാ. ജോസഫ് വെണ്ട്രപ്പിള്ളി കടമറ്റം ഓനൻകുഞ്ഞ് അനുശോചനപ്രമേയം അവതരിപ്പിച്ച് കമ്മറ്റി അത് പാസ്സാക്കി.

1976 മാർച്ച് ലക്കം മലങ്കരസഭാ മാസികയിൽ ഓനൻകുഞ്ഞിന്റെ മരണം സംബന്ധിയായി വന്ന വാർത്ത; *കല്ലേറും തൽഫലമായ മരണവും: ബഹു. മുഖ്യമന്ത്രിയുടെ പ്രസ്താവനയിൽ 'ഏതാനം ദിവസം മുമ്പ് എറണാകുളത്തു നടന്ന പ്രകടനം കഴിഞ്ഞു തിരിച്ചു പോയവർ സഞ്ചരിച്ച ലോറിക്കു നേരേ കല്ലേറുണ്ടായതിന്റെ ഫലമായി ഒരാൾ മരണമടഞ്ഞു' എന്ന പറഞ്ഞിട്ടുണ്ടല്ലൊ. മാർച്ച് 9-ാം തീയതി പ്രസിദ്ധം ചെയ്ത ഈ പ്രസ്താവനയിൽ 'ഏതാനും ദിവസം മുമ്പ് നടന്നതായി പറയുന്ന സംഭവം' അതിന് ഏതാനും ദിവസങ്ങൾക്ക് മുമ്പ് ഫെബ്രവരി 29-ാം തീയതി പാത്രിയർക്കീസ് വിഭാഗം എറണാകുളത്തുവച്ച് നടത്തിയ പ്രകടനത്തിനു ശേഷം തിരിച്ചു പോകുമ്പോൾ ഉണ്ടായ മരണമായി വായനക്കാർക്ക് തോന്നാവുന്നതാണ്. വസ്തുത നേരെ മറിച്ചായതുകൊണ്ട് യാഥാർഥ്യം വായനക്കാർക്ക് ഗ്രഹിക്കുവാൻ ഈ കുറിപ്പ് ഇവിടെ ചേർക്കുന്നു. ഫെബ്രുവരി 15-ാം തീയതിയിലെ മീറ്റിംഗു കഴിഞ്ഞ് രാത്രി തിരിച്ച പോകുമ്പോൾ പുത്തൻകുരിശിനടുത്ത് മറ്റക്കുഴി എന്ന സ്ഥലത്തു വച്ചാണ് ഈ ക്രൂര കൃത്യം നടന്നതും തൽഫലമായി ഊരമന കരവട്ടെമംഗലത്ത് കുര്യാക്കോസിന്റെ മകൻ 25 വയസ്സുള്ള യോഹന്നാൻ എന്ന യുവാവ് (ഓനൻ) മരണപ്പെട്ടതും. അയാളുടെ ഇടവകപ്പള്ളിയായ കടമറ്റം ഓർത്തഡോക്സ് പള്ളി സെമിറ്ററിയിൽ മൃതശരീരം സംസ്ക്കരിച്ചു. പ. ബാവ തിരുമനസ്സിലെ നിർദ്ദേശപ്രകാരം മാർ ഒസ്താത്തിയോസ് മാർ പക്കോമിയോസ് എന്നീ തിരുമേനിമാർ പരേതന്റെ ഭവനം സന്ദർശിക്കുകയും അയാളുടെ കുടുംബസഹായനിധിയിലേക്ക് പ. ബാവാ തിരുമേനി നൽകിയ ആയിരം രൂപാ ഏല്പിക്കുകയും ചെയ്തു.*



ഓനൻകുഞ്ഞ് കൊലപാതകവും മറ്റ് ശക്തി പ്രകടനങ്ങളും കേരളത്തിൽ വലിയ കോളിളക്കം സൃഷ്ടിച്ചു. തുടർന്ന് അന്നത്തെ മുഖ്യമന്ത്രി സി. അച്ചുതമോനോൻ *മലങ്കര സഭയിലെ ഇരുവിഭാഗങ്ങളും പ്രകടനം മതിയാക്കണം*, ലക്ഷക്കണക്കിന് രൂപാ ചിലവഴിച്ച് ഇത്തരത്തിൽ പ്രകടനങ്ങൾ സംഘടിപ്പിക്കുന്നതിനോടുള്ള അദ്ദേത്തിന്റെ വിയോജിപ്പും ഓനൻകുഞ്ഞ് കൊലപാതകവും ചൂണ്ടിക്കാണിച്ച് പ്രസ്താവന പുറപ്പെടുവിക്കുകയും ചെയ്തു. മുഖ്യമന്ത്രിയുടെ പ്രസ്തുത പ്രസ്താവന മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റിയും ഡിഫൻസ് കമ്മിറ്റിയും സ്വാഗതം ചെയ്യുകയും, ഓർത്തഡോക്സ് സഭ മുഖ്യമന്ത്രിയുടെ അഭ്യർത്ഥനയാദരിക്കും എന്ന പേരിൽ പത്രക്കുറിപ്പ് പ്രസിദ്ധികരിക്കുകയും ചെയ്തു *(മലങ്കരസഭ 1976 മാർച്ച്)*.

മലങ്കരസഭയുടെ ഇന്നയോളമുള്ള ചരിത്രത്തിൽ ഓനൻകുഞ്ഞിനും മുമ്പും പിമ്പുമായി അനേകർ ഈവിധം പാത്രിയർക്കീസ് വിഭാഗത്തിന്റെ മനഃപൂർവ്വമായ നരഹത്യയ്ക്ക് വിധേയമായിട്ടുണ്ട്. *പൊനോടത്ത് മത്തായി കത്തനാർ, ചാലിൽ കോര, വർക്കി ആശാൻ (ആനപാപ്പി), തോട്ടപ്പാട്ട് കുര്യാക്കോസ്, മലങ്കര വർഗീസ്* തുടങ്ങിയവർ വിഘടിതവിഭാഗത്താൽ സഹദാമരണം പ്രാപിച്ചവരാണ്. ഓനൻകുഞ്ഞിന്റെ രക്തസാക്ഷിമരണത്തിന്റെ *50-ാം വാർഷത്തിലേക്ക്* പ്രവേശിക്കുമ്പോൾ *ആനുകാലിക വാഴ്ച്ചകളും പുകഴ്ച്ചകളും* ഇപ്രകാരമുള്ള അക്രമത്തിലേക്ക് വഴിതെളിക്കാതിരിക്കട്ടെ എന്ന് പ്രാർത്ഥിക്കാം. പ്രിയ ഓനൻകുഞ്ഞിന്റെ ആത്മാവിന് അബ്രാഹാമ്യഭവനങ്ങളിൽ നിത്യവിശ്രമം നേരുന്നു.





# വിനയം നിങ്ങളുടെ കിരീടമാകട്ടെ

## ഡെറിൻ രാജു

നസറായൻ തന്റെ ആസന്നമായ മരണത്തിന്റെ തലേന്ന് തന്നോടൊപ്പമുണ്ടായിരുന്നവരെ തന്റെ ഓർമ്മയ്ക്കായി ഒരു അനുസ്മരണവും ശിഷ്യത്വത്തിന്റെ വിളി ശുശ്രൂഷയുടെ അനുഭവമാണെന്ന് അവരെ ബോധ്യപ്പെടുത്താൻ ഒരു പ്രവൃത്തിയും കാണിച്ച് അവരെ ഭരമേൽപ്പിച്ച പുതിയ നിയമത്തിന്റെ അനുസ്മരണത്തിൽ ഇന്ന് പെസഹായാണ്.

യഹൂദ പെസഹായെ ആചരിച്ചുകൊണ്ട് അവൻ ആ പെസഹായെ പുതിയ പെസഹായിൽ കലർത്തുകയും പഴയ വലിയ പെരുന്നാളിനെ പുതിയ പെരുന്നാളിൽ ചേർക്കുകയും ചെയ്തു എന്നു സുറിയാനി ആരാധനാക്രമങ്ങളിൽ പല തവണ പരാമർശിക്കുന്നു.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ അന്നത്തെ സുവിശേഷ ഭാഗങ്ങളിൽ കൂടുതലും കാണുന്ന ആശയം അവൻ ഏൽപ്പിച്ച കുർബാനയെന്ന അനുസ്മരണമാണ്. എന്നാൽ പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിൽ കുർബാനയുടെ സുവിശേഷഭാഗം തന്നെ അവൻ അവരെ താഴ്മ പഠിപ്പിക്കാൻ ചെയ്ത പ്രവൃത്തിയാണ്. അപ്പം മുറിക്കലോളം ഓർക്കപ്പെടേണ്ടതാണ് വിനയപ്പെടുക എന്ന് ഓരോ പെസഹായും നമ്മെ ഓർമ്മപ്പെടുത്തുന്നു.

ആ രാത്രിയിൽ തന്റെ ശരീര-രക്തങ്ങൾ തന്റെ ഓർമ്മയ്ക്കായി അവരെ ഏൽപ്പിക്കുവാൻ അവൻ ആഗ്രഹിച്ച് ഒരുങ്ങി വന്നതാണ്. എന്നാൽ ആ കാൽ കഴുകൽ അവൻ അവൻ ഒരുങ്ങി വന്ന ഒന്നല്ല; താൻ ആഗ്രഹിച്ച് വന്ന സന്ദർഭത്തിൽ മുഖ്യ കസേരയ്ക്കായുള്ള അവരുടെ തർക്കം കണ്ട് അവൻ അത് ചെയ്യുകയായിരുന്നു. മൂന്നര വർഷക്കാലം താൻ കാണിച്ചു കൊടുത്തതും പഠിപ്പിച്ചു കൊടുത്തതും ഈ അവസാന നിമിഷവും അവർക്ക് ബോധ്യപ്പെട്ടില്ലായെന്ന ഹൃദയവേദനയോടെയാണ് അവൻ പാത്രത്തിൽ വെള്ളമെടുത്ത്, അരയിൽ ഒരു തൂവാല കെട്ടി ശിഷ്യരുടെ മുമ്പാകെ കുനിഞ്ഞ് അവരുടെ പാദങ്ങൾ കഴുകിയത്. അരയിൽ തൂവാല കെട്ടി തന്റെ ശിഷ്യരുടെ, അവന്റെ ഭാഷയിൽ അവന്റെ സ്നേഹിതരുടെ കാൽ കഴുകിയവനെ കണ്ട് അഗ്നിമയന്മാർ പോലും പരിഭ്രമിച്ചു എന്നു കവി സങ്കല്പം.

പെസഹായുടെ സന്ദേശവും അവന്റെ ഈ വിനയപ്പെടലാണ്. വിനയം നിങ്ങളുടെ കിരീടമാകട്ടെ എന്ന് ടാഗോർ എഴുതിയിട്ടുണ്ട്. നസറായൻ ഇന്ന് അക്ഷരാർഥത്തിൽ കാണിച്ചു തന്നതും അത് തന്നെയാണ്. അത് അത്ര എളുപ്പമല്ല. അപ്പം മുറിക്കലിലും പ്രയാസമാണത്. കാൽ കഴുകലിനു ശേഷമാണവൻ അപ്പം മുറിക്കലിലേക്ക് കടന്നതു തന്നെ. പെസഹായുടെ സന്ദേശവും അത് തന്നെ.




വാഴൂർ സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ വാദെ ദൽമീനോ ശുശ്രൂഷയ്ക്കു മുഖ്യകാർമ്മികത്വം വഹിച്ചു.



മീനങ്ങാടി സെന്റ് പീറ്റേഴ്സ് പള്ളിയിൽ ഓശാന ഞായർ ശുശ്രൂഷകൾക്ക് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ ഡോ. ഗീവർഗ്ഗീസ് മാർ ബർണബാസ് മെത്രാപ്പോലീത്താ നേതൃത്വം നൽകി.



ചരിത്ര പെരുമ പേറുന്ന കടമറ്റം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ഓശാന ഞായർ ശുശ്രൂഷകൾക്ക് സഖറിയാ മാർ സേവേറിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിച്ചു.



# തീബ്സിലെ സ്ത്രീ

## സിസ്റ്റർ മേരി OSM
**(ബേത്‌ലഹേം ദയറ കിഴക്കമ്പലം)**



വിശുദ്ധ വേദപുസ്തകത്തിൽ പേര് പരാമർശിച്ചിട്ടില്ലെങ്കിലും, ന്യായാധിപന്മാരുടെ പുസ്തകത്തിൽ ശ്രദ്ധേയമായ ഒരു വ്യക്തിയായി നിലകൊള്ളുന്നവളാണ് തീബ്സിലെ സ്ത്രീ. സ്വയം പ്രഖ്യാപിത രാജാവും ക്രൂരനും യെരുബ്ബാലിന് വെപ്പാട്ടിയിൽ ജനിച്ച മകനുമായ അബിമേലെക്കിനെ കൊലപ്പെടുത്തിയ അവളുടെ നിർണായക പ്രവൃത്തി അദ്ദേഹത്തിന്റെ അക്രമാസക്തമായ ജീവിതം അവസാനിപ്പിക്കുകയും ചെയ്തു.

### 1. സ്വേച്ഛാധിപത്യത്തെ നേരിടുന്നതിൽ ധൈര്യം

തീബ്സിലെ സ്ത്രീയുടെ ഏറ്റവും പ്രകടമായ സ്വഭാവങ്ങളിലൊന്ന് അവളുടെ ധൈര്യമാണ്. പ്രത്യേകിച്ച് യുദ്ധത്തിൽ, സ്ത്രീകൾക്ക് പൊതുരംഗത്ത് പരിമിതമായ പങ്കേ ഉണ്ടായിരുന്നുള്ളൂ, അക്കാലത്ത്, എതിരാളികളെ ഇല്ലാതാക്കാൻ അവൻ തന്റെ എഴുപത് അർദ്ധസഹോദരന്മാരെ - യെരുബ്ബാലിന്റെ മറ്റ് പുത്രന്മാരെ - കൊന്നൊടുക്കുകയും ശെഖേം, തേബെസ് എന്നിവയുൾപ്പെടെ ഇസ്രായേലിലെ നഗരങ്ങൾക്കെതിരെ യുദ്ധം ചെയ്യുകയും ചെയ്ത സ്വേച്ഛാധിപതിയായ അബീമേലെക്കിനെതിരെ നിലപാട് സ്വീകരിച്ചുകൊണ്ട് ഈ സ്ത്രീ പ്രതീക്ഷകളെ ധിക്കരിച്ചു. അവളുടെ പ്രവൃത്തി വളരെയേറെ അപകടം നിറഞ്ഞതായിരുന്നു. അബീമേലെക്ക് ശെഖേം ഗോപുരം കത്തിച്ചു, അകത്ത് അഭയം തേടിയ ആയിരത്തോളം പേരെ കൊന്നൊടുക്കി. തേബെസിലേക്ക് ശ്രദ്ധ തിരിച്ചപ്പോൾ, സമാനമായ ഒരു തന്ത്രം തന്നെ ഉപയോഗിച്ചു. നഗരവാസികൾ സുരക്ഷയ്ക്കായി ഓടിപ്പോയ കോട്ടയായ ഗോപുരം കത്തിക്കാൻ ശ്രമിച്ചു.

അമിതമായ ഭീഷണി ഉണ്ടായിരുന്നിട്ടും, ആ സ്ത്രീ നിഷ്ക്രിയയായി നിന്നില്ല. അവൾ ഗോപുരത്തിന്റെ മുകളിൽ കയറി ധാന്യം പൊടിക്കാൻ ഉപയോഗിക്കുന്ന ഒരു ഭാരമേറിയ തിരികല്ലിന്റെ പിള്ള അബീമേലെക്കിന്റെ തലയിൽ ഇട്ടു. ക്രൂരതയും രക്തച്ചൊരിച്ചിലും കൊണ്ട് അടയാളപ്പെടുത്തിയ ഒരു പുരുഷന്റെ ജീവിതം ഈ ധീരമായ പ്രവൃത്തിയിലൂടെ അവസാനിപ്പിച്ചു. അക്കാലത്തെ പിതൃാധിപത്യ പശ്ചാത്തലം കണക്കിലെടുക്കുമ്പോൾ അവളുടെ ധൈര്യം പ്രത്യേകിച്ചും ശ്രദ്ധേയമാണ്. ഒരു യോദ്ധാവല്ലായിരുന്നെങ്കിലും, അവൾ തന്റെ ജീവൻ പണയപ്പെടുത്തി ഒരു നിർണായക നിമിഷത്തിൽ നീതിയുടെ പോരാളിയായി.

### 2. നിർണായകതയും തന്ത്രപരമായ ചിന്തയും

സ്ത്രീയുടെ നടപടി ധീരമായിരുന്നു മാത്രമല്ല, തന്ത്രപരമായി ഫലപ്രദവുമായിരുന്നു. ഒരു തിരികല്ലിന്റെ പിള്ള എറിയാനുള്ള അവളുടെ തീരുമാനം ദ്രുത ചിന്തയെയും സാഹചര്യത്തെക്കുറിച്ചുള്ള പ്രായോഗിക ധാരണയെയും സൂചിപ്പിക്കുന്നു. സാധാരണയായി വീടുകളിൽ കാണപ്പെടുന്ന തിരികല്ല്, പ്രതിരോധസമയത്ത് പോരാളികളല്ലാത്തവർക്ക് ലഭിക്കുന്ന ചുരുക്കം ചില ഭാരമേറിയ ആയുധങ്ങളിൽ ഒന്നായിരിക്കും. ഒരു അവസരം തിരിച്ചറിഞ്ഞ്, അവൾ അത് കൃത്യതയോടെ ഉപയോഗിച്ചു.

തിരികല്ലുകൾ ചെറിയ വസ്തുക്കളല്ല; ഉയരത്തിൽ നിന്ന് ഒന്ന് വീഴ്ത്തുന്നതിന് ശക്തിയും സമയവും ആവശ്യമാണ്. അബിമേലെക്ക് തന്റെ ആക്രമണത്തിൽ ആത്മവിശ്വാസത്തോടെ ഗോപുരത്തെ സമീപിച്ചപ്പോൾ അവൾ തികഞ്ഞ നിമിഷം തിരഞ്ഞെടുത്തു, അയാൾക്ക് മാരകമായ ഒരു പ്രഹരം ഏൽപ്പിച്ചു. അരാജകത്വമുള്ള യുദ്ധത്തിൽ പലപ്പോഴും കാണപ്പെടുന്ന അനിശ്ചിതത്വവുമായി ഈ നിർണ്ണായക പ്രവൃത്തി തികച്ചും വ്യത്യസ്തമാണ്. തന്ത്രപരമായ ബുദ്ധി സൈനികരിലോ നേതാക്കളിലോ മാത്രം ഒതുങ്ങുന്നില്ലെന്നും ഇത് വ്യക്തമാക്കുന്നു. തന്റെ പ്രവർത്തന നിമിഷത്തിൽ, സഹജാവബോധം, നിരീക്ഷണം, പ്രവർത്തിക്കാനുള്ള സന്നദ്ധത എന്നിവ ക്രൂരമായ ബലപ്രയോഗത്തേക്കാൾ ശക്തമാണെന്ന് തീബ്സിലെ സ്ത്രീ കാണിച്ചു.

### 3. നീതിയുടെയും ദിവ്യ ഇടപെടലിന്റെയും പ്രതീകം

ന്യായാധിപന്മാരുടെ ദൈവശാസ്ത്ര ചട്ടക്കൂടിൽ, തീബ്സിലെ സ്ത്രീയെ വെറും ഒരു ബുദ്ധിമതിയായ വ്യക്തിയായി മാത്രമല്ല, ദൈവീക നീതിയുടെ ഒരു പ്രയോക്താവുമായി ചിത്രീകരിച്ചിരിക്കുന്നു. അബിമേലെക്കിന്റെ അധികാരത്തിലേക്കുള്ള ഉയർച്ച വഞ്ചനയാൽ അടയാളപ്പെടുത്തി - നേതൃത്വത്തിലേക്കുള്ള എതിരാളികളെ ഇല്ലാതാക്കാൻ അവൻ തന്റെ എഴുപത് സഹോദരന്മാരെ ഒറ്റ കല്ലിൽ കൊന്നു. ഭരണം നടത്താനുള്ള തന്റെ പ്രചാരണത്തിൽ തുടക്കത്തിൽ അദ്ദേഹം വിജയിച്ചെങ്കിലും, അദ്ദേഹത്തിന്റെ ഭരണം വഞ്ചനയാൽ നിറഞ്ഞിരുന്നു, കാവ്യനീതിയിൽ അവസാനിച്ചു: ഒരു സ്ത്രീയാൽ അദ്ദേഹം കൊല്ലപ്പെട്ടു, ആ കാലഘട്ടത്തിലെ ഒരു പുരുഷ യോദ്ധാവിന് ഇത് വളരെ അപമാനകരമാണ്.

ന്യായാധിപന്മാർ 9:53–54 വിവരിക്കുന്നു: "അപ്പോൾ ഒരു സ്ത്രീ തിരികല്ലിന്റെ പിള്ള അബീമേലെക്കിന്റെ തലയിൽ ഇട്ടു അവന്റെ തലയോടു തകർത്തുകളഞ്ഞു. ഉടനെ അവൻ തന്റെ ആയുധ വാഹകനായ ബാല്യക്കാരനെ വിളിച്ചു. ഒരു സ്ത്രീ എന്നെ കൊന്നു എന്നു പറയാതിരിക്കേണ്ടതിന്ന് നിന്റെ വാൾ ഊരി എന്നെ കൊല്ലുക എന്ന് അവനോട് പറഞ്ഞു. അവന്റെ ബാല്യക്കാരൻ അവനെ കുത്തി. അങ്ങനെ അവൻ മരിച്ചു.' ഈ പ്രതികരണം അബിമേലെക്കിന്റെ കണ്ണുകളിൽ, ഒരു സ്ത്രീയാൽ പരാജയപ്പെടുന്നതിന്റെ അപമാനത്തെ ഊന്നിപ്പറയുന്നു. എന്നിരുന്നാലും, ഈ വിശദാംശം തന്നെ അവളുടെ പ്രവൃത്തിയെ ഉയർത്തിക്കാട്ടുന്നു - ദൈവത്തിന് ഏറ്റവും അപ്രതീക്ഷിതരായ ആളുകളെ ഉപയോഗിച്ച് ദൈവീക ന്യായവിധി നിറവേറ്റാൻ കഴിയുമെന്ന് എടുത്തുകാണിക്കുന്നു.

ന്യായാധിപന്മാരുടെ പുസ്തകത്തിൽ, ദുഷ്പ്രവൃത്തിക്കാരെ ശിക്ഷിക്കാനും നീതി പുനഃസ്ഥാപിക്കാനും ദൈവം പലപ്പോഴും പേര് വെളിപ്പെടുത്തിയിട്ടില്ലാത്ത വിമോചകരെ എഴുന്നേൽപ്പിക്കുന്നു.

### 4. വിനയവും അജ്ഞാതരുടെ ശക്തിയും

വിശുദ്ധ വേദപുസ്തകത്തിൽ തീബ്സിലെ സ്ത്രീയുടെ പേര് പറയുന്നില്ല. ന്യായാധിപന്മാരുടെ പുസ്തകത്തിലെ മറ്റ് പ്രമുഖ സ്ത്രീകളായ ദബോറയെയോ യായേലിനെയോ പോലെയല്ല, അവൾ അജ്ഞാതയായി തുടരുന്നു. എന്നിരുന്നാലും, ഈ അജ്ഞാതത്വം അവളുടെ പ്രാധാന്യം കുറയ്ക്കുന്നില്ല. നേരെമറിച്ച്, അത് അവളുടെ സ്വഭാവത്തിന് ഒരു പ്രതീകാത്മക ഭാവം നൽകുന്നു. ചരിത്രത്തിന്റെ വികാസത്തിൽ അവശ്യ പങ്കുവഹിക്കുന്ന, പലപ്പോഴും അവഗണിക്കപ്പെടുന്ന വ്യക്തികളെ അവൾ പ്രതിനിധീകരിക്കുന്നു.

വാചകത്തിലെ അവളുടെ നിശബ്ദതയും ശ്രദ്ധേയമാണ്. അവൾ സംസാരിക്കുന്നില്ല, അംഗീകാരം ആവശ്യപ്പെടുന്നില്ല, മഹത്വം തേടുന്നില്ല. അവൾ പ്രവർത്തിക്കുന്നു, അവളുടെ പ്രവൃത്തി വളരെയധികം സംസാരിക്കുന്നു. സ്വത്വത്തേക്കാൾ പ്രവൃത്തിയിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നത് ദൈവം സ്ഥാനപ്പേരുകളെയോ അംഗീകാരങ്ങളെയോക്കാൾ അനുസരണത്തെയും ധൈര്യത്തെയും വിലമതിക്കുന്നു എന്ന ആവർത്തിച്ചുവരുന്ന ഒരു വേദപുസ്തക പ്രമേയത്തെ എടുത്തു

കാണിക്കുന്നതാണ്. വീരത്വം എല്ലായ്പ്പോഴും ഉച്ചത്തിലോ ആഘോഷിക്കപ്പെടുന്നതോ അല്ലെന്ന് തീബ്സിലെ സ്ത്രീ നമ്മെ ഓർമ്മിപ്പിക്കുന്നു - അത് നിശബ്ദവും പ്രായോഗികവും വിശ്വാസികളുടെ ദൈനംദിന പ്രവൃത്തികളിൽ മറഞ്ഞിരിക്കുന്നതുമാകാം.

**5. പാരമ്പര്യവും സാംസ്കാരിക സ്വാധീനവും**

ഏതാനും വാക്യങ്ങളിൽ മാത്രമേ അവളെ പരാമർശിച്ചിട്ടുള്ളൂവെങ്കിലും, തീബ്സിലെ സ്ത്രീ വിശുദ്ധ വേദപുസ്തകത്തിന്റെ, സാംസ്കാരിക ചരിത്രത്തിൽ ശാശ്വതമായ ഒരു സ്വാധീനം ചെലുത്തി. സ്ത്രീയുടെ കൈകൊണ്ടുള്ള അബിമേലെക്കിന്റെ മരണം അഭിമാനത്തിന്റെയും പതനത്തിന്റെയും ഒരു മുന്നറിയിപ്പ് കഥയായി മാറുന്നു. ഒരു സ്ത്രീയാൽ കൊല്ലപ്പെടുന്നതിന്റെ നാണക്കേട് ഒഴിവാക്കാൻ ആഗ്രഹിച്ച് തന്റെ ആയുധവാഹകനോടുള്ള അദ്ദേഹത്തിന്റെ അഭ്യർത്ഥന ലിംഗപരമായ പ്രതീക്ഷകൾ എത്രത്തോളം ആഴത്തിൽ വേരൂന്നിയതാണെന്ന് കാണിക്കുന്നു. വിരോധാഭാസമെന്നു പറയട്ടെ, അദ്ദേഹം ഒഴിവാക്കാൻ ആഗ്രഹിച്ച പ്രവൃത്തി തന്നെയാണ് പിൻതലമുറയ്ക്കായി വാചകം കൃത്യമായി സംരക്ഷിക്കുന്നത്.

ചരിത്രത്തിലുടനീളം, തിരുവെഴുത്തുകളിലെ സ്ത്രീകളുടെ വിധ്വംസക ശക്തി എടുത്തുകാണിക്കാൻ പലരും ഈ സംഭവത്തെക്കുറിച്ച് ചിന്തിച്ചിട്ടുണ്ട്. കനാന്യ ജനറൽ സിസെരയെ കൂടാരക്കുറ്റി ഉപയോഗിച്ച് കൊലപ്പെടുത്തിയ യായേലിനെപ്പോലെ, തീബ്സിലെ സ്ത്രീ പരമ്പരാഗത ലിംഗപരമായ വേഷങ്ങളെ വെല്ലുവിളിക്കുകയും വീരത്വത്തെ പുനർനിർവചിക്കുകയും ചെയ്യുന്നു. വിശുദ്ധ വേദപുസ്തക വിവരണങ്ങൾ പലപ്പോഴും പ്രതീക്ഷകളെ എങ്ങനെ ഉയർത്തുകയും ദിവ്യ പ്രാധാന്യമുള്ള സ്ഥാനങ്ങളിലേക്ക് സാധ്യതയില്ലാത്തവരെ ഉയർത്തുകയും ചെയ്യുന്നു എന്നതിന്റെ ഒരു ഉദാഹരണമാണ് ഇവളുടെ ജീവിതം.

അജ്ഞാതയായി കിടക്കുന്ന തീബ്സിലെ സ്ത്രീ, ന്യായാധിപന്മാരുടെ പുസ്തകത്തിലെ ഏറ്റവും നിർണായക വ്യക്തികളിൽ ഒരാളായി നിലകൊള്ളുന്നു. അവളുടെ ധൈര്യം, നിർണ്ണായകത, ദൈവീക നീതിയുടെ അബോധപൂർവ്വമായ പൂർത്തീകരണം എന്നിവയിലൂടെ, അബിമേലെക്കിന്റെ സ്വേച്ഛാധിപത്യം അവസാനിപ്പിക്കുന്നതിൽ അവൾ നിർണായക പങ്ക് വഹിക്കുന്നു. ഒറ്റ കല്ലിൽ തന്റെ സഹോദരന്മാരെ അയാൾ കൊലപ്പെടുത്തി - സ്വന്തം മരണം ഒരു കല്ലിൽ നിന്നാണ്. ഒരു ഗോപുരത്തിൽ നിരപരാധികളെ കൊല്ലാൻ അയാൾ തീ ഉപയോഗിച്ചു - അയാളുടെ പതനം ഒരു ഗോപുരത്തിൽ നിന്നാണ് ആരംഭിക്കുന്നത്. ബഹുമാനത്തോടുള്ള (അപമാനഭയത്തോടുള്ള) അയാളുടെ അഭിനിവേശമാണ് അയാളുടെ അന്ത്യത്തെ ഇത്ര വിരോധാഭാസവും കയ്പേറിയതും ഉചിതവുമാക്കുന്നത്.കാവ്യനീതിയാണ് അബിമേലെക്കിൽ നടന്നത് , അധികാരത്തിന്റെ അട്ടിമറി, മോചനം ലഭിക്കാൻ സാധ്യതയുള്ള അപ്രതീക്ഷിത വഴികൾ എന്നിവയുടെ പ്രമേയങ്ങളെ അവളുടെ പ്രവൃത്തി അടിവരയിടുന്നു. ഏറ്റവും ഇരുണ്ട സമയങ്ങളിൽ പോലും, ഏറ്റവും എളിയ ആളുകളിലൂടെ പോലും, നീതി വിജയിക്കാനും തിന്മ താഴ്ത്താനും കഴിയുമെന്ന് ഇവളുടെ ജീവിതം നമ്മെ ഓർമ്മിപ്പിക്കുന്നു.

## മലങ്കരസഭയുടെ പള്ളികളിൽ പ്രവേശിക്കാനാവില്ലെന്ന് കോടതി

കോട്ടയം: മലങ്കരസഭയുടെ ദേവാലയങ്ങളിൽ പ്രവേശിക്കുന്നതിനുള്ള നിരോധനം നീക്കണമെന്ന വിഘടിത വിഭാഗത്തിന്റെ അപ്പീൽ കോട്ടയം ജില്ലാ കോടതി തള്ളി. കോട്ടയം മെത്രാപ്പോലീത്ത തോമസ് മാർ തീമോത്തിയോസ് സമർപ്പിച്ച അപ്പീലാണ് തള്ളിയത്. സുപ്രീംകോടതി വിധി മറികടന്ന് മലങ്കര സഭയുടെ മണർകാട് ഉൾപ്പെടെയുള്ള പള്ളികളിൽ പ്രവേശിക്കുന്നതിന് നേരത്തെ മുൻസിഫ് കോടതി നിരോധനം ഏർപ്പെടുത്തിയിരുന്നു. ഈ നിരോധനം നീക്കണമെന്നാവശ്യപ്പെട്ട് മേൽക്കോടതിയെ സമീപിച്ചെങ്കിലും മുൻസിഫ് കോടതിയുടെ ഉത്തരവ് ജില്ലാക്കോടതി ശരിവെക്കുകയായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് വേണ്ടി അഡ്വ. എം. സി. സ്ക്കറിയ കോടതിയിൽ ഹാജരായി.

## ഇത് നിയമ ലംഘകർക്കുള്ള താക്കീത്

രാജ്യത്തിന്റെ നിയമത്തെ മറികടന്ന് അധികാരികളുടെ മൗനാനുവാദത്തോടെ നിയമലംഘനം നടത്തുന്നവർക്കുള്ള താക്കീതാണ് കോടതി വിധിയെന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ പ്രതികരിച്ചു. കോടതി ഉത്തരവ് പ്രകാരം മലങ്കരസഭയുടെ കോട്ടയം ഭദ്രാസനത്തിലെ മണർകാട് പള്ളിയടക്കം 122 പള്ളികളിൽ വിഘടിത വിഭാഗം തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തയ്ക്ക് പ്രവേശിച്ച് സമാന്തര ഭരണം നടത്താനാകില്ല. മലങ്കരസഭയുടെ പള്ളികൾ സഭയുടെ 1934-ലെ ഭരണഘടനപ്രകാരമാണ് ഭരിക്കപ്പെടേണ്ടത്. പള്ളികളിൽ സമാന്തരഭരണം അനുവദിക്കാനാകില്ലെന്ന് സുപ്രീംകോടതി 2017 ൽ അന്തിമതീർപ്പ് കൽപ്പിച്ചതാണ്. ഈ വിധികളെ അട്ടിമറിക്കാനുള്ള ശ്രമങ്ങളാണ് നിരോധനം ശരി വെച്ചതിലൂടെ ഇല്ലാതായത്. നിയമത്തെ അനുസരിക്കുക എന്നത് പൗരധർമ്മത്തിന്റെ ഭാഗമാണ്. നിയമം ലംഘിക്കുന്നത് കുറ്റകരവും, ക്രൈസ്തവ മൂല്യങ്ങൾക്ക് എതിരുമാണ്. വിധിയുടെ അന്തസത്തയെ ഉൾക്കൊണ്ട് അഭി.ജോസഫ് മഫ്രിയാന അടക്കമുള്ളവർ നീതിയുടെ മാർഗത്തിലേക്ക് തിരിയണം. ഭാരതത്തിന്റെ നിയമമാണ് സമാധാനത്തിന്റെ ആണിക്കല്ലെന്ന് ഇനിയെങ്കിലും തിരിച്ചറിയണമെന്നും വൈദിക ട്രസ്റ്റി കൂട്ടിച്ചേർത്തു.



**കൂർത്തമല സെന്റ് ജോൺസ് ചാപ്പലിൽ കുര്യാക്കോസ് മാർ ക്ലിമിസ് വലിയ മെത്രാപ്പോലീത്താ പെസഹാ ശുശ്രൂഷകൾക്ക് മുഖ്യകാർമ്മികത്വം വഹിച്ചു.**

## ഓർഡർ ഓഫ് സെന്റ് ജോർജ് കുര്യാക്കോസ് മാർ ക്ലീമിസ് വലിയ മെത്രാപ്പോലീത്തായ്ക്ക്



കോട്ടയം: പൗരസ്ത്യ ജോർജിയൻ തീർത്ഥാടന കേന്ദ്രമായ പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയുടെ 'ഓർഡർ ഓഫ് സെന്റ് ജോർജ്' ബഹുമതി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വലിയ മെത്രാപ്പോലീത്താ കുര്യക്കോസ് മാർ ക്ലീമിസിന് സമർപ്പിക്കും. പരിസ്ഥിതി സംരക്ഷണ പ്രവർത്തകനും അനവധി കാരുണ്യ പ്രസ്ഥാനങ്ങളുടെ സ്ഥാപകനുമായ മെത്രാപ്പോലീത്തായെ മെയ് 4-നു ഞായറാഴ്ച്ച വിശുദ്ധ കുർബ്ബാനയ്ക്ക് ശേഷം നടത്തപ്പെടുന്ന സാംസ്കാരിക സമ്മേളനത്തിൽ വെച്ച് മഹാരാഷ്ട്ര ഗവർണ്ണർ സി. പി. രാധാകൃഷ്ണൻ ബഹുമതി നൽകി ആദരിക്കും.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വചനതീർത്ഥം

# ഉയിർപ്പിന്റെ പെരുന്നാൾ (കൃംതാ ഞായർ)

## (വി. മർക്കോസ് 16:1–8)

## ഫാ. മോൻസി ഫിലിപ്പ്



ക്രൈസ്തവ സഭയിലെ ഏറ്റവും വലിയ ദിവസമാണ് ഉയിർപ്പ് ഞായർ (കൃംതാ). ചരിത്രത്തിലെ തന്നെ അദ്വിതീയമായ രണ്ട് സംഭവങ്ങളായിരുന്നു.

1. ക്രിസ്തുവിന്റെ ജനനം.
2. മരിച്ചവരിൽ നിന്നുള്ള ക്രിസ്തുവിന്റെ പുനരുത്ഥാനവും

അതിനാൽ ക്രിസ്ത്യാനിക്ക് സ്വർഗ്ഗീയ സമാധാനവും സന്തോഷവും പ്രദാനം ചെയ്യുന്ന രണ്ട് സംഭവങ്ങളിൽ ഏറ്റവും ശ്രേഷ്ഠമായ പെരുന്നാളാണ് ഉയിർപ്പു പെരുന്നാൾ. പെരുന്നാളുകളുടെ പെരുന്നാൾ ആണ് ഉയിർപ്പുപെരുന്നാൾ.

"പകലിനേക്കാൾ പ്രോജ്ജ്വലമായ പ്രകാശപ്പെരുന്നാളാണ് ഉയിർപ്പുപെരുന്നാൾ." – നിസായിലെ മാർ ഗ്രീഗോറിയോസ്.

**ഉയിർപ്പുപെരുന്നാൾ നൽകുന്ന മഹിമ**

1. ക്രിസ്തുവിന്റെ ജനനത്തിൽ ഹെരോദ രാജാവ് ഭയപ്പെട്ടു.
2. ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപ്പിൽ യഹൂദന്മാർ എല്ലാവരും ഭയപ്പെട്ടു.

ലോകരക്ഷിതാവിന്റെ മരണത്തിൽ നിന്നുള്ള ഉത്ഥാനം തിന്മയ്ക്കെതിരെയുള്ള നന്മയുടെ വിജയമാണ്.

"മർത്യനായ മനുഷ്യനു അമർത്യതയുടെ ജീവിതമുണ്ടെന്ന പ്രഖ്യാപനം– ഉയിർപ്പ്."

ക്രിസ്തുവിന്റെ  പുനരുത്ഥാനമാണ് പരി. സഭയുടെ അടിസ്ഥാനം.

'ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം, നിങ്ങളുടെ വിശ്വാസം വ്യർത്ഥം." 1 കൊരി. 15:14

ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ നേരിട്ടു കണ്ട ശിഷ്യന്മാരുടെ സാക്ഷ്യമാണ് ക്രൈസ്തവ സഭ. ക്രൈസ്തവ ജീവിതത്തിന്റെയും ക്രിസ്തീയ സഭയുടെയും ശക്തിയുടേയും വളർച്ചയുടേയും രഹസ്യം ക്രിസ്തുവിന്റെ ഉയിർപ്പല്ലാതെ മറ്റൊന്നുമല്ല. ഉയിർപ്പ് യാഥാർത്ഥ്യമായതുകൊണ്ട് കുരിശ് ആദരിക്കപ്പെടുന്നു. ഇല്ലെങ്കിൽ അതും നഷ്ടം.

"ഞാൻ ജീവിക്കുന്നതുകൊണ്ട് നിങ്ങളും ജീവിക്കും." വി. യോഹന്നാൻ 14:19

മരണത്തേയും മരണാനന്തര ജീവിതത്തേയുംകുറിച്ച് നൂതന ദർശനം നൽകുന്ന പ്രഭാതം ഉയിർപ്പിന്റെ പ്രഭാതം.

തിന്മയിൻ മേൽ നന്മ
ഇരുട്ടിനു മേൽ വെളിച്ചം
അസത്യം വാണിടം സത്യം
എന്നിവ ഒന്നായ് വെളിവായ്
തീർന്നല്ലോ ഈ പ്രഭാതം
ഉയിർപ്പിൻ പ്രഭാതം."

**ഉയിർപ്പിന്റെ സന്ദേശം**

കർത്താവിന്റെ പുനരുത്ഥാനം ക്രിസ്തുമതത്തിന്റെ ബലം, അടിത്തറ. പുനരുത്ഥാനത്തോടെ കർത്താവിന്റെ മനുഷ്യാവതാരോദ്ദേശം പൂർത്തിയായി. സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല ചതച്ചു. പാപഫലമായ മനുഷ്യന്റെ മരണത്തെ ജയിച്ചു. പിശാചിനെ തോൽപ്പിച്ചു. തന്റെ യാഗം മൂലം മനുഷ്യവർഗ്ഗത്തെ രക്ഷിച്ചു. വിലാപത്തിനും കണ്ണുനീരിനും വിരാമം കുറിച്ച ദിനം. ദൈവീക സ്നേഹത്തിൽ വിശ്വാസം പ്രതീക്ഷ എന്നിവ അർപ്പിച്ച് സമാധാനത്തിന്റെ മക്കളായി രൂപാന്തരപ്പെടുവാൻ ശക്തി ലഭിച്ച ദിവസം. ഉയിർപ്പ് സന്ദേശം.

1. ഉയിർപ്പ് നമ്മുടെ വിശ്വാസം ഏറ്റുപറയാനുള്ള സമയം.
Ressurection the time to confess our faith.

2. കാത്തിരിക്കുന്നവർക്ക് ഉയിർപ്പ് അനുഗ്രഹം.
Ressurection is the time of blessing to those who worth and weep.

3. ഉയിർപ്പ് കഷ്ടതകൾക്ക് ഒരു പ്രതിഫലം.
Ressurection is a reward to the sufferings.

4. ഉയിർപ്പ് സുവിശേഷമാണ്-സുവിശേഷം വാർത്തയാണ്.
Ressurection is a Gospel. Gospel is good news.

**ഇന്നത്തെ വേദഭാഗം**

വി. മർക്കോസ് 16:1–8

ശാബത് കഴിഞ്ഞ് മഗ്ദലനമറിയം, യാക്കോബിന്റെ അമ്മ മറിയം ശലോമയും യേശുവിനെ പൂശേണ്ടതിനു സുഗന്ധവർഗ്ഗം വാങ്ങി ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ അതികാലത്ത് യേശുവിനെ അടക്കിയ കല്ലറയ്ക്കൽ എത്തി. കല്ലറയുടെ വാതിൽ കല്ലുകൊണ്ട് അടയ്ക്കപ്പെട്ടിരുന്നു. ഇത് നമുക്കുവേണ്ടി ആര് ഉരുട്ടിമാറ്റും എന്ന ചിന്തയിൽ നിൽക്കുമ്പോൾ കല്ല് ഉരുട്ടിമാറിയതായി കണ്ടു. അവർ കല്ലറയ്ക്കുള്ളിൽ പ്രവേശിച്ചപ്പോൾ വെള്ള നിലയങ്കി ധരിച്ച ഒരു ബാല്യക്കാരൻ വലത്തുഭാഗത്ത് ഇരിക്കുന്നു. അവർ ഭ്രമിച്ചു. ഭയപ്പെടേണ്ടാ യേശു ഉയിർത്തെഴുന്നേറ്റു എന്ന സന്തോഷം പങ്കിട്ടു. നിങ്ങൾ പോയി ശിഷ്യന്മാരോടും പത്രോസിനോടും നിങ്ങൾക്കു മുമ്പേ ഗലീലയ്ക്ക് അവൻ പോകുന്നു എന്നു പറയുവാൻ നിർദ്ദേശിച്ചു. അവർ വിറയലും ഭ്രമവും പിടിച്ച് കല്ലറവിട്ട് ഓടിപ്പോയി. ഭയത്താൽ ആരോടും ഒന്നും പറഞ്ഞില്ല. ഇതാണ് വേദഭാഗ പ്രതിപാദ്യം.

**വേദഭാഗ ചിന്തകൾ**

**1. വിലാപത്തിന്റെ കണികകൾ യേശുവിന്റെ കല്ലറയിലേയ്ക്ക് നയിച്ചു.**

വി. മർക്കോസ് 16:1–2

നന്മ അനുഭവിച്ചവർക്ക് മാത്രമേ യേശുവിലേയ്ക്ക് ആദ്യം എത്തുവാനുള്ള ആഗ്രഹം ഉണ്ടാകുകയുള്ളൂ. അവന്റെ സ്നേഹം അനുഭവിച്ചവർ അതികാലത്ത് സുഗന്ധവർഗവുമായി കല്ലറയ്ക്കൽ എത്തി.

നാം ഒന്ന് ചിന്തിക്കുന്നത് നല്ലതല്ലേ? ബഹുമതിപൂർവ്വം അവന്റെ അടുക്കലേയ്ക്കുള്ള കടന്നുവരവും, സുഗന്ധമാകുന്ന നേർച്ചകളും അവന് പ്രീതികരമാകുവാൻ പ്രയത്നിക്കുന്നുണ്ടോ എന്ന്. നേരത്തേ കരുതിയ സുഗന്ധവർഗ്ഗം എടുത്തുള്ള യാത്ര അതും അതികാലത്ത് സൂര്യൻ ഉദിച്ചപ്പോൾ അവർ കല്ലറയ്ക്കൽ എത്തി.

ഇന്നുവരെയുള്ളതിൽ നിന്ന് ഒരു ചെറിയ മാറ്റം ആരാധനാ ജീവിതത്തിൽ അനിവാര്യമല്ലേ. ക്രിസ്തു ശിഷ്യനെന്നും ഭക്തനെന്നും രക്ഷാമാർഗ്ഗത്തിലെ യാത്രികൻ എന്നും സ്വയം പറയുമ്പോഴും വിശേഷിപ്പിക്കുമ്പോഴും എന്തോ ഒരു കുറവ് നമുക്കില്ലേ?

"നമ്മൾ പാപങ്ങളിൽ തന്നെയോ?
പാപങ്ങൾ നമ്മളിൽ തന്നെയോ?"

തിരിച്ചറിഞ്ഞ് ഇരുളിനെ ഭേദിക്കുന്ന ഒരു ഉയിർപ്പ് അനിവാര്യമല്ലേ.

ഇവിടെ ക്രിസ്തുവിന്റെ കല്ലറ തേടി അതിരാവിലെ ഇറങ്ങിയ അമ്മമാർ

ഒരു ഓർമ്മപ്പെടുത്തൽ ബാക്കിവയ്ക്കുന്നില്ലേ. അതിരാവിലെ തുറന്നിടുന്ന ദേവാലയം, ആരാധനയ്ക്ക് ഒരുങ്ങുന്ന ബലിപീഠം മാടിവിളിച്ചും നമ്മുടെ പ്രതികരണം.

"ക്രിസ്തുവിൽ നിന്ന് നന്മ അനുഭവിച്ചവർക്ക് ക്രിസ്തുവിലേക്കുള്ള ദൂരം, സമയം ഒക്കെ ചെറുതായിരിക്കും."

ഇനിയും ഉണരാം, എഴുന്നേൽക്കാം, പോകാം, എരിഞ്ഞടങ്ങാം ക്രിസ്തുവിനായി തിരിച്ചറിവോടെ.

"യേശുവിനെകുറിച്ച് അറിയുന്ന ജീവിതമല്ല ക്രിസ്തീയ ജീവിതം. യേശുവിനെ അറിയുന്നതാണ് യഥാർത്ഥ ക്രിസ്തീയ ജീവിതം."

**2. ആഗ്രഹത്തിനു മുമ്പിൽ ഉരുളുന്ന കല്ലുകൾ**

വി. മർക്കോസ് 16:3-4

കല്ലറയ്ക്കൽ എത്തി യേശുവിനെ വച്ചിരിക്കുന്നത് കാണണം എന്ന അതിയായ ആഗ്രഹം അതിന് തടസ്സം കല്ലറ അടച്ചിരിക്കുന്ന വലിയകല്ല്. അവർക്ക് ആശങ്ക, എങ്ങനെ ഇത് മാറ്റും. ഇത് പലപ്പോഴും നമ്മേയും അലട്ടുന്ന ആകുലതയാണ്. എങ്ങനെ? ഇനി എന്ത് എന്നുള്ള ചിന്തകൾ. എന്തൊക്കെ നാം കണ്ടു, അനുഭവിച്ചു, മനസ്സിലാക്കി എന്നിട്ടും അവനിൽ വിശ്വാസമില്ലാത്ത ജീവിതങ്ങൾ തുടരുന്നുവെങ്കിൽ ഒരിക്കൽ കൂടി ഓർമ്മിപ്പിക്കുന്നു. ചില പ്രതിസന്ധികൾ അവൻ മാറ്റുവാൻ ശക്തൻ. കല്ല് മാലാഖമാർ ഉരുട്ടിമാറ്റി അവർ അകത്ത് പ്രവേശിച്ചു.

അദൃശ്യനായി ദൈവം നമുക്കു മുമ്പായി എല്ലാ വഴികളും തുറന്നുതരും. കഠിനമായ ദൗത്യങ്ങൾ നിസ്സാരമായി തീരും. ഭാരമേറിയവ ലഘുവായി തീരും. ഒന്ന് മാത്രം മതി. ആശങ്ക മാറ്റി പ്രത്യാശയിലേക്ക് നയിക്കുന്ന വിശ്വാസം. തടസ്സങ്ങൾക്കു മുമ്പിൽ അലസതയും അവജ്ഞയുമല്ല ആവശ്യം ദൈവഭക്തിയും ദൈവാശ്രയവുമാണ് അനിവാര്യം.

അവനെ കാണുവാനുള്ള ആഗ്രഹം കല്ലറയിൽ കയറുവാൻ ധൈര്യം നൽകി. പക്ഷേ അവൻ ഉയിർത്തെഴുന്നേറ്റു എന്ന സത്യം ദൂതനാൽ അറിഞ്ഞു. ഭയം ഉണ്ടായി എന്നാൽ ധൈര്യം നൽകുന്ന ശബ്ദം കേട്ടു. സുവാർത്ത ദൂതികളായി അവരെ അയച്ചു. അവർ ഭ്രമിച്ചു എങ്കിലും, വലിയ സത്യത്തിന്റെ സാക്ഷികളായി. അതും ചരിത്രസത്യത്തിന് ഇന്നും ആ ചരിത്രത്തിന്റെ ജീവിച്ചിരിക്കുന്ന തെളിവുകളാണ് നാം.

ഞാനും നിങ്ങളുമാണ് ക്രിസ്തു ഉയിർത്തു എന്നതിന്റെ ചരിത്ര തെളിവുകൾ.

നമുക്ക് ഇനി ഒരു ആയിരം, അതിൽ കൂടുതൽ ഉരുവിടാം.

"അവൻ സത്യമായി ഉയിർത്തെഴുന്നേറ്റു" എന്ന്.

ഇതിലൂടെ ക്രിസ്തുവിന്റെ ജീവിതം നമ്മിലും പ്രതിധ്വനിക്കട്ടെ. നാം ക്രിസ്തുവിലും ക്രിസ്തു നമ്മിലും. ക്രിസ്തുവിന്റെ ഉയിർപ്പ് നമ്മുടെ ജീവിതത്തിലും ഒരു യാഥാർത്ഥ്യമായി തീരട്ടെ.



**കായംകുളം കാദീശാ കത്തീഡ്രലിൽ നടന്ന പെസഹാ ശുശ്രൂഷകൾക്ക് എബ്രഹാം മാർ എഫിപ്പാനിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിച്ചു.**




**പരുമല സെമിനാരിയിൽ നടന്ന പെസഹാ ശുശ്രൂഷകൾക്ക് എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിച്ചു.**



## 'എ. കെ. തോമസും മലങ്കരസഭയും'
### പ. കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു

അടൂർ: മലങ്കര ഓർത്തഡോക്സ് സഭ മുൻ സെക്രട്ടറിയും പഞ്ചായത്ത് ഡയറക്ടറുമായിരുന്ന പറക്കോട് അമ്പിയിൽ എ കെ തോമസിന്റെ 94-ാം ജന്മദിനാഘോഷവും ഡോ. വർഗീസ് പേരയിൽ എഡിറ്റ് ചെയ്ത 'എ കെ തോമസും മലങ്കര സഭയും' എന്ന പുസ്തകത്തിന്റെ പ്രകാശനവും ഏപ്രിൽ 11-നു പറക്കോട് വൈ.എം.സി.എ. ഹാളിൽ നടന്നു. പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ത്രിതിയൻ കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തു. ഡോ. സഖറിയാസ് മാർ അപ്രേം അധ്യക്ഷത വഹിച്ചു. ഡപ്യൂട്ടി സ്പീക്കർ ചിറ്റയം ഗോപകുമാർ മുഖ്യ പ്രഭാഷണം നടത്തി. ഓർത്തഡോക്സ് സഭ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പുസ്തകം ഏറ്റുവാങ്ങി. ഡോ. പോൾ മണലിൽ പുസ്തക പരിചയം നടത്തി.

**മാവേലിക്കര നഗരസഭ ചെയർമാനായി നൈനാൻ സി. കുറ്റിശ്ശേരിൽ തിരഞ്ഞെടുക്കപ്പെട്ടു. മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.**





# Easter Sunday: The Resurrection of Christ and the Promise of New Life

## Dn. Aaron Joshua John

Easter Sunday, the Feast of Feasts, stands at the heart of the Christian faith — the day we proclaim with joy, "Christ is risen! Indeed, He is risen!" The Gospel readings from St. Mark 16:1-8, St. Luke 24:1-12, and St. John 20:1-18 narrate the discovery of the empty tomb, the angelic proclamation, and the first encounters with the Risen Lord. This moment is not just the culmination of Christ's earthly mission but the beginning of a new creation.

The Resurrection fulfils the prophecies of the Old Testament and reveals the victory of life over death. Psalm 118:22declares: *"The stone the builders rejected has become the cornerstone."* Isaiah 60 proclaims the light of salvation shining upon God's people, while Acts 2:22-36 testifies to the Apostolic witness of Christ's victory over death. Early Christians celebrated the Paschal mystery through an all-night Vigil, reading Scripture, baptizing catechumens, and sharing the Eucharistic meal as a participation in Christ's life. The Holy church, preserving this ancient tradition, continues to celebrate the Holy Qurbana as a foretaste of the heavenly banquet, where the Risen Christ is both Priest and Sacrifice.

As we reflect on the meaning of the Resurrection, we will explore two key themes: Christ as the Victor over death and the call to live as Resurrection people.

**1. Christ the Victor: Conquering Death and Fulfilling the Promise**

The Resurrection is not merely a miracle but the cosmic victory of God over sin, death, and the devil. St. Paul, in 1 Corinthians 15:1-19, calls it the foundation of our faith: *"If Christ has not been raised, your faith is futile and you are still in your sins"* (v. 17). Through the Resurrection, Christ overturns the consequence of Adam's fall (Romans 5:12-21) and fulfils God's promise of redemption. Leviticus 23 foreshadows this victory in the Day of Atonement, when the high priest would enter the Holy of Holies to make atonement for the people. Christ, the true High Priest, enters the heavenly sanctuary through His own blood, offering the perfect and eternal sacrifice.

St. John Chrysostom, in his Paschal Homily, proclaims: *"O Death, where is your sting? O Hell, where is your victory? Christ is risen, and you are overthrown!"* The empty tomb signifies that death is defeated, not only for Christ but for all humanity. As Job 19:25 declares: *"I know that my Redeemer lives, and in the end, He will stand upon the earth."* The Church Fathers saw the Resurrection as the harrowing of hell, where Christ descends to Sheol, breaks the gates of Hades, and frees the righteous dead. The icon of the Anastasis shows Christ lifting Adam and Eve from their graves, symbolizing the restoration of humanity to communion with God. This victory calls us to live in hope, knowing that Christ's triumph is not just a past event but an ongoing reality. Romans 8:18-25 reminds us that all of creation groans for redemption and in the Resurrection, that hope is made certain.

**2. Living as Resurrection People: Witnesses of the New Life**

The Resurrection is not just something we believe in, it is a way of life. The early Christians understood themselves as witnesses of the Resurrection, called to proclaim and embody the new life Christ had won. Acts 2 shows



the Apostles, transformed by the Holy Spirit, boldly preaching the Risen Lord, even in the face of persecution. The call to live the Resurrection is rooted in our baptism. Romans 6:4 teaches: *"We were therefore buried with Him through baptism into death, in order that, just as Christ was raised from the dead, we too may live a new life."* Baptism is our personal Pascha, where we die to sin and rise to newness of life. The Orthodox church emphasizes this in the Paschal liturgy, where we sing: *"By Your death, You have trampled death, and to those in the tombs You have granted life."*

Living as Resurrection people means embodying the virtues of love, forgiveness, and compassion. I Peter 3:8-16 calls us to a life of humility, peace, and gentleness, reflecting the light of Christ to the world. The Resurrection empowers us to resist sin, persevere in suffering, and work for the renewal of creation. St. Ephrem the Syrian writes: *"The Resurrection is the dawn of light for the world; let us walk as children of the light, that we may inherit the day without night."* To live the Resurrection is to live with eternal hope. Even in times of trouble, we know that death is not the end. Christ's victory assures us that suffering will be transformed, and life will have the final word.

Easter Sunday is not just the celebration of an event but the proclamation of a reality that shapes every aspect of our lives. The empty tomb is the foundation of our faith, and the Risen Christ is the source of our hope. As St. Matthew 28:1-20 concludes, Christ's final words to the disciples are a commission: *"Go, and make disciples of all nations... And surely I am with you always, to the very end of the age."* The Resurrection is not a private joy but a public mission. We are called to proclaim the Good News, to live in holiness, and to prepare the world for Christ's glorious return. May we, as the Orthodox church, carry the light of Pascha into the world, living as witnesses of the Resurrection until we, too, rise to eternal life with our Lord and God and Saviour, Jesus Christ.

*"Christ is risen! Indeed, He is risen!"*



മറുപുറം

# പ്രണയവെള്ളിയുടെ വെളിവ്

## ഫാ. അനീഷ് ബാബു

സ്നേഹത്തിന്റെ വെളിപ്പെടുത്തലുകൾക്ക് വ്യാഖ്യാനിച്ചു തീരാത്ത അർത്ഥങ്ങൾ എല്ലാകാലത്തും ഉണ്ട്. പറഞ്ഞവസാനിപ്പിക്കാൻ കഴിയാത്ത പദങ്ങൾ... അനുഭവിച്ച തീരാൻ കഴിയാത്ത വൈകാരികത എല്ലാം അതിലുണ്ട്. ക്രൂശിന്റെ വഴി എത്ര പറഞ്ഞാലും തീരാത്ത പ്രണയത്തിന്റെ വെളിപ്പെടുത്തലാണ്. ദൈവപുത്രന് ഒഴിഞ്ഞുമാറാൻ സ്വയം ശക്തിയുള്ളപ്പോഴും ദൈവത്തിന്റെ പ്രപഞ്ചത്തോടുള്ള പ്രണയ രഹസ്യത്തെ പങ്കിടുവാനുള്ള ആഗ്രഹത്തിൽ എങ്ങനെയാണ് ഒഴിഞ്ഞുമാറുവാൻ ആവുക. മറുപുറം അവർ മിശിഹായെ ഭയന്നിരുന്നു,

റോമാ ഗവർണറുടെ അംഗരക്ഷകരായവരും സൈനികരും യേശുവിനെ വളഞ്ഞു. നാടുവാഴിയുടെ പടയാളികൾ യേശുവിനെ ആസ്ഥാനത്തിലേക്കു കൊണ്ടുപോയി പട്ടാളത്തെ എല്ലാം അവന്റെ നേരെ വരുത്തി... എന്നു വായിക്കുന്നു. യേശുവെന്ന മിശിഹായെ റോമാ ആധിപത്യം എത്രമാത്രം ഭയന്നിരുന്നു. പീഡിപ്പിക്കുന്നതിന് മുൻപിൽ അവരുടെ ഭയം ഒരു യാഥാർത്ഥ്യമായി നിൽക്കുമ്പോൾ ദൈവപുത്രൻ ഏൽക്കുന്ന ഓരോ അടിയും, അനീതിയുടെ കോടതിവിധികളിൽ പാലിക്കുന്ന മൗനവും, അടികൊണ്ട് ചതഞ്ഞ ശരീരവുമായി മുന്നോട്ടുവയ്ക്കുന്ന ഓരോ കാലടിയും ആ പ്രണയത്തിന്റെ പേരിൽ തന്നെയാണ്.

ചതിക്കാത്ത പ്രണയം...<br>
കുതറാത്ത പ്രണയം...<br>
സഹന വഴികളുടെ ഓർമ്മകളിൽ<br>
അവന്റെ വചനത്തിന്റെ ഓർമ്മ വാചാലനാണ്.<br>
സത്യം...

ഭയന്ന് മുറിവേൽപ്പിക്കുന്ന അവരുടെ മുൻപിൽ മുറിവേറ്റവൻ പ്രണയപൂർവ്വം മൗനമാകുന്നു.

മനുഷ്യ മനസ്സിൽ വീണ്ടെടുക്കാൻ ആഗ്രഹിക്കുന്ന കുറെയേറെ പ്രണയ ഓർമ്മകളുണ്ടായിരിക്കും. അവയെ ഇടയ്ക്കിടെ തൊട്ടുതലോടി കൊണ്ടിരിക്കണം. ഇല്ലെങ്കിൽ അവയിലെ മഷിയുണങ്ങിപ്പോകും.

കുരിശിന്റെ വഴിയിൽ ക്രിസ്തു ലോകത്തോട് വെളിപ്പെടുത്തുന്നത് മൂന്ന് ആണികളിൽ ശരീരം ഭൂമിക്കും ആകാശത്തിനും ഇടയിൽ ആ പച്ചമരത്തിൽ തൂങ്ങിയാടുമ്പോൾ തന്റെ പിതാവിനോട് ഒരു രഹസ്യം പറഞ്ഞു. 'ജീവിതത്തിൽ എല്ലായിടത്തും തോറ്റു പോയ ആ മനുഷ്യരെ ഞാൻ ഇന്നും കണ്ടു. ഞാൻ ചിരിച്ചുകൊണ്ട് പതിവുപോലെ ഇന്നും പറഞ്ഞു

വൈകാതെ എല്ലാം ശെരിയാകും..!'.

അതെ മൂന്നാം ദിവസം എല്ലാം ശെരിയാകും...

ജനക്കൂട്ടം ക്രൂശിക്കുവാൻ ആർത്തുവിളിക്കുമ്പോഴും താൻ ചെയ്തിട്ടില്ലാത്തവ തന്റെ പേരിൽ ആരോപിക്കുമ്പോഴും ക്രിസ്തുവിന്റെ മൗനം പറയുന്നത് 'വൈകാതെ എല്ലാം ശെരിയാകും..!'.

പലപ്പോഴും കുറ്റബോധത്തോടെ ചിന്തിക്കാറുള്ളത്.

പഴകിയ എഴുത്തുകൾ വായിക്കാൻ കനം കൂടിയ ലെൻസുള്ള കണ്ണടകൾ വേണം. അക്ഷരങ്ങൾ അതിന്റെ രൂപഭംഗിയിൽ ഒരുപാട് മാറ്റം സംഭവിച്ച കാലമാണിത്. പഴയ മലയാള അക്ഷരങ്ങൾ എത്ര ഭംഗിയായി എഴുതിയിരുന്നാലും ചിതലെടുത്തും ജീർണ്ണിച്ചും അക്ഷരങ്ങളുടെ ജീവൻ കുറെയൊക്കെ നഷ്ടമായെന്ന് വന്നേക്കാം. കനം കൂടിയ ലെൻസുകൾ ജീർണ്ണിച്ച അക്ഷരങ്ങൾക്കുമേൽ വെക്കുമ്പോൾ തെളിഞ്ഞുവരുന്ന അക്ഷര വ്യക്തതകൾ എന്തിന്റെയൊക്കെയോ ഓർമ്മകളാണ്. ഇതെഴുതുമ്പോൾ അമ്മച്ചിയുടെ പഴയ വേദപുസ്തകമാണ് എനിക്കൊപ്പം. മലയാളത്തിന്റെ പഴയ ലിപി... ദൈവത്തിന്റെ പ്രണയ അക്ഷരങ്ങൾ കണ്ടെത്താൻ അത്രകണ്ട് സാധിക്കാതെ പോകുന്നു എന്ന ഒരു കുറവ് എനിക്കുണ്ട്...

**പ്രണയത്തിന്റെ വെളിവ്.**

ആവശ്യപ്പെടാതെ ഒരാൾ കൂട്ടുവന്നാൽ, പറയാതെ സഹായിച്ചാൽ, നമ്മെ കണ്ടുമുട്ടിക്കൊണ്ടിരിക്കുന്ന ദൈവത്തിന്റെ അടയാളങ്ങളായി അവർ മാറിക്കൊണ്ടിരിക്കും. പ്രണയ വെളിവാകും.

ഇനി പറയുമോ, ജീവിതത്തിൽ ഒരല്പവും ജീവിതം ബാക്കിയില്ലെന്ന്?

നൗഫൽ എൻ. പുസ്തകമാണ് അതിലെ ഒരു ചിന്ത.

ഇടയ്ക്ക് ആലോചിക്കും. പട്ടിണികിടന്ന് കണ്ണ് കാണാതെയായൊരു പൂച്ചയെ പറ്റി. അതിനു മുന്നിലൂടെ ഒരെലി ഇഴഞ്ഞു പോകുന്നു. ഒറ്റ ചാട്ടത്തിന് തീർക്കാവുന്നതേയുള്ളൂ. പട്ടിണി ഊർജ്ജമാക്കാവുന്നതേ ഉള്ളു. ഇരപിടിക്കാനുള്ള ജാഗ്രതയിലേക്ക് പൂച്ച പമ്മിയുണരുന്നു. അന്നേരം എലിയുടെ വീർത്ത വയറു കാണുന്നു. എലിമുഖത്തെ അമ്മച്ചിരി കാണുന്നു. പിറക്കാനിരിക്കുന്ന കുഞ്ഞുങ്ങളുടെ കുഞ്ഞുമുഖങ്ങൾ കാണുന്നു. പൂച്ച എലിക്ക് നേരെ ചാടുന്നില്ല. എലി നിറവയറുമായി മുന്നിലൂടെ കടന്നു പോകുമ്പോൾ കൈദൂരത്തായിരുന്നിട്ടും പുഞ്ചിരിയോടെ നോക്കിയിരിക്കുന്ന വിശന്നു മുറിഞ്ഞ ഒരു പൂച്ച ഒരിക്കലും സ്വപ്നമൊന്നുമല്ല. എത്ര പൂച്ചകളുണ്ടാകും ഭൂമിയി ലങ്ങനെ. പൂച്ചകൾ, പാറ്റകൾ, ചിലന്തി, പാമ്പ് എത്ര ജന്തുക്കൾ.. കരുണയാൽ മാത്രം അവർ ഉപേക്ഷിച്ച അന്നത്തിന്റെ പേരും അവർ താങ്ങിയ വിശപ്പിന്റെ പേരും സ്നേഹമെന്നല്ലാതെ മറ്റെന്ത് ?.

സുഹൃത്തേ, ഇനിയെങ്കിലും ഓർക്കണം

ദൈവം പ്രണയം വെളിപ്പെടുത്തിയ ആ വെള്ളി വെളിവിന്റെ വെള്ളിയാണ്. അത് കറുത്ത വെള്ളിയോ? ദുഃഖവെള്ളിയോ? അല്ല.

# അഡ്വ. ജോസഫ് ജോണിന് പുരസ്കാരം



മലങ്കര ഓർത്തഡോക്ൾസ് സഭാ മാനേജിംഗ് കമ്മിറ്റി അംഗവും കേരള കോൺഗ്രസ് എം ലോയെഴ്സ് ഫോറം ഭാരവഹിയുമായ അഡ്വ. ജോസഫ് ജോണിന് വൈ.എം.സി.എ. യുടെ വില്യം ആൻഡ് മോട്ട് ഫെലോഷിപ്പ് ആദ്യ പുരസ്കാരം ലഭിച്ചു. ഡൽഹി ഭാരത് യുവക്ക് ഭവനിൽ നടന്ന ചടങ്ങിൽ ലോക വൈ.എം. സി.ഏ സെക്രട്ടറി ജനറൽ കാർലോസ് സാൻവി ഫെലോഷിപ്പ് നൽകി ആദരിച്ചു.

മാവേലിക്കര കോടതിയിൽ സർക്കാർ പ്രോസിക്യൂട്ടറായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. കായംകുളം നഗരസഭ അംഗവും വൈ.എം.സി.എ. സംസ്ഥാന ചെയർമാനുമായിരുന്നു.

## ഫാ. പി. വി. ഏബ്രഹാം അന്തരിച്ചു



ഓതറ: മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികൻ ആയക്കോട്ട് പീടികയിൽ ഫാ. പി. വി. ഏബ്രഹാം (94) അന്തരിച്ചു. ബാഹ്യ കേരള ഭദ്രാസനത്തിന്റെ പ്രഥമ സെക്രട്ടറിയായിരുന്നു. 1982–95 കാലയളവിൽ പരുമല സെമിനാരി മാനേജരായിരുന്നു. ഇടമൺ, തെന്മല, കുളത്തുപ്പുഴ, കരവള്ളൂർ, ചെങ്ങമനാട്, കണ്ണംകോട്, കോഴിക്കോട്, പാളയം, കൊട്ടാരക്കര, പുറത്ത് പുണെ, കാഡ്ഗി, പുണെ ആർമി സ്റ്റേഷൻ, നീലഗിരി, കോയമ്പത്തൂർ, ബെംഗളൂരു, ഹൈദരാബാദ്, സെക്കന്തരാബാദ്, ചെന്നൈ, സിംഗപ്പൂർ, മലേഷ്യ എന്നിവിടങ്ങളിൽ വികാരിയായിരുന്നു.

ഭൗതികദേഹം തിങ്കളാഴ്ച 3 മണിക്ക് പരുമല സെമിനാരിയിൽ കൊണ്ടുവരും. തുടർന്ന് ഓതറ ദയറായിലും ഓതറ ആയക്കോട്ട് പീടിക കുടുംബവീട്ടിലും ചൊവ്വ 7.30–ന് മംഗലം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിലും കൊണ്ടുവരും. സംസ്കാരം 3 മണിക്ക്.



പത്ത് കന്യകമരുടെ ഉപമ ആസ്പദമാക്കിയുള്ള വാദെ ദൽമീനോ ശുശ്രൂഷകൾക്ക് എബ്രഹാം മാർ സ്തെഫാനോസ് മെത്രാപ്പോലീത്താ കോട്ടയം പഴയസെമിനാരിയിൽ മുഖ്യ കാർമികത്വം വഹിച്ചു.



കൊല്ലം കുണ്ടറ നല്ലില സെന്റ് ഗബ്രിയേൽ സൂബോറോ ഓർത്തഡോക്സ് വലിയപള്ളിയിൽ ഓശാന ശുശ്രൂഷയ്ക്ക് ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മുഖ്യകാർമികത്വം വഹിച്ചു.



പത്തിച്ചിറ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ഓശാന പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിച്ചു.



PALM SUNDAY Holy service lead by Yuhanon Mar Chrysostomos at St. George Orthodox Cathedral, Abu Dhabi.



ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തിഡ്രലിൽ ഓശാന പെരുന്നാൾ ഡോ. മാത്യുസ് മാർ തീമൊത്തിയോസ് മെത്രാപ്പൊലിത്തായുടെ മുഖ്യ കാർമികത്വത്തിൽ ആചരിച്ചു. ഇടവക വികാരി ഫാദർ ജേക്കബ് തോമസ് കാരയ്ക്കൽ, സഹ വികാരി ഫാ. തോമസുകുട്ടി പി. എൻ., ഫാ. സജി മേക്കാട്ട് എന്നിവർ സഹകാർമ്മികത്വം വഹിച്ചു.